# കപടകേളി

[ഒരു പ്രഹസനം]

മൂലകാരൻ:

മഹാമാന്യവത്സരാജൻ

വിവർത്തകൻ:

വള്ളത്തോൾ




S. [illegible]

൧൧൦൮ മകരം.

വില: ഒരുറുപ്പിക.

# മുഖവുര

ക്രിസ്ത്വബ്ദം 1163 മുതൽ 1203-വരെ കാലഞ്ജരരാജ്യം ഭരിച്ച പരമർദ്ദിരാജാവിന്റെ പ്രധാനമന്ത്രിയും സഭാകവിയുമായിരുന്ന വത്സരാജന്റെ ആറു രൂപകങ്ങൾ—1. കിരാതാർജ്ജുനീയം വ്യായോഗം, 2. കർപ്പൂരചരിതം ഭാണം, 3. രുക്മിണീഹരണം ഈഹാമൃഗം, 4. ത്രിപുരദാഹം ഡിമം, 5. ഹാസ്യചൂഡാമണി പ്രഹസനം, 6. സമുദ്രമഥനം സമവകാരം—ഒരു പുസ്തകമായി ബറോഡാഗവൺമെണ്ടിനാൽ പ്രസിദ്ധീകരിക്കപ്പെട്ടിട്ടുണ്ട്. ഈ പ്രസിദ്ധീകരണം കാൽനൂററാണ്ടിന്നു മുമ്പാണെങ്കിലും, ഇന്നും വത്സരാജൻ കേരളത്തിലെ സംസ്കൃതഭാഷാഭിജ്ഞരിൽത്തന്നേ മിക്കപേർക്കും അത്ര പരിചിതനല്ലെന്നു തോന്നുന്നു. ഈ പ്രഹസനത്തിന്റെ വിവർത്തകൻ മഹാകവി വള്ളത്തോൾ ചില സഹൃദയന്മാരോടു പറയുകയുണ്ടായി:—"ഇക്കഴിഞ്ഞ 1120 കന്നിമാസംവരെ ഞാൻ വത്സരാജന്റെ പേരേ കേട്ടിട്ടില്ലായിരുന്നു. ഇദ്ദേഹത്തിന്റെ ദൃശ്യകാവ്യങ്ങൾ വായിച്ചപ്പോളാകട്ടേ, ഇവയിൽ ചിലതെങ്കിലും സംസ്കൃതാനഭിജ്ഞരായ എന്റെ നാട്ടുകാരുടെ മുമ്പിൽ യഥാശക്തി ആവിഷ്കരിക്കണമെന്ന് എനിക്കു തോന്നി; ആ തോന്നലിനെ എന്റെ ആത്മസുഹൃത്തും പ്രസിദ്ധസാഹിത്യകാരനുമായ സർദാർ കെ. എം. പണിക്കരുടെ പ്രേരണ ഉദ്ദീപിപ്പിക്കുകയും ചെയ്തു."

മന്ദേതരപ്രതിഭനായ മഹാമാത്യവത്സരാജൻ പൂർവ്വകവികളിൽ ഒരാളെപ്പോലും ഉപജീവിച്ചിട്ടില്ല; പ്രായേ

ഈ സ്വന്തം പന്ഥാവിലൂടെയാണ് അദ്ദേഹത്തിന്റെ സരസ്വതി സഞ്ചരിച്ചത്. ഭാണ-പ്രഹസനങ്ങളൊഴികെയുള്ള നാലു രൂപകങ്ങളിലെയും ഇതിവൃത്തം പൌരാണികമാണല്ലോ; എങ്കിലും അവശ്യമുണ്ട്, അസാമാന്യമായ ഒരു നവീനത്വം. കൃത്രിമാലങ്കാരനിർമ്മാണത്തിന്നായി കൈ കഴപ്പിച്ച ഒരു കാവ്യശില്പിയല്ല, വത്സരാജൻ; പരിസരാവസ്ഥകളെ തൽസ്വരൂപമായി പ്രദർശിപ്പിക്കുന്നതിലാണ്, അദ്ദേഹത്തിന്നു താൽപര്യം. പാത്രസൃഷ്ടിയിൽ അദ്ദേഹം ഒരു കൊച്ചുവിധാതാവാണെന്നു പറഞ്ഞാൽത്തന്നേ, അതതിശയോക്തിയാകയില്ല. സർവ്വോപരി, ഭാസാദികളായ ചുരുക്കം ചിലക്ക് മാത്രമുണ്ടായിരുന്ന ആ നാട്യമർമ്മജ്ഞത വത്സരാജനിൽ വർത്തിച്ചിരുന്നു എന്ന വാസ്തവം ഈ പ്രഹസനത്താൽത്തന്നേ വായനക്കാക്ക് ബോധപ്പെടും. വള്ളത്തോൾ ഇങ്ങിനെയും അഭിപ്രായപ്പെട്ടു:— "സംസ്കൃതത്തിൽ ഒന്നുരണ്ടു പ്രഹസനം ഞാൻ വായിച്ചിട്ടില്ലെന്നില്ല; എന്റെ ഓർമ്മ ശരിയാണെങ്കിൽ, വത്സരാജപ്രഹസനത്തിന്റെ ഒരു നനുത്ത കാററുപോലുമേല്ക്കാൻ അവയ്ക്കു കരുത്തില്ല!"

പ്രൌഢിയും പരിഹാസവും സർവ്വത്ര ചേർന്നിണങ്ങിയ ഈ പ്രഹസനത്തെ ഒരു നല്ല നടസംഘം അരങ്ങത്തു കൊണ്ടുവരികയാണെങ്കിൽ, അതു നമ്മുടെ നാടകവേദിയ്ക്ക് ഒരു നൂതനമായ നേട്ടവും, നമ്മുടെ കലാകുതുകികൾക്ക് അപൂർവ്വമായ ഒരുത്സവവുമായിരിക്കും. ഹൃദയാവർജ്ജകങ്ങളായ പ്രഹസനങ്ങളെസ്സംബന്ധിച്ചേടത്തോളവും ദരിദ്രതന്നെയാണല്ലോ, കൈരളി.

ഒരു തികഞ്ഞ സ്വതന്ത്രകവിയായ വത്സരാജന്റെ വരിഷ്ഠകൃതികളിലൊന്നായ ഈ രൂപകത്തെ കേരളീയ സചേതസ്സുകളുടെ ദൃഷ്ടിയ്ക്കു് ഇദംപ്രഥമമായി വിഷയീഭവിപ്പിയ്ക്കാൻ സംഗതിവന്നതിൽ ഞങ്ങൾക്കു് ആഹ്ലാദം മാത്രമല്ല, അഭിമാനവുമുണ്ടു്.

ഈ പ്രഹസനത്തിന്നു മൂലകാരൻ കൊടുത്ത നാമധേയം ഹാസ്യചൂഡാമണി എന്നാണു്; 'കപടകേളി' എന്നു വിളിപ്പാൻ ഞങ്ങൾ നിശ്ചയിച്ചതു് ഇതിലെ ഒരു പ്രധാനപാത്രമായ വൃദ്ധവേശ്യയെ പുരസ്കരിച്ചത്രേ.

| | |
|---|---|
| ചെറുതുരുത്തി,<br>൧൦-മകരം-൧൧൦൨. | വള്ളത്തോൾ ഗ്രന്ഥാലയം<br>പ്രവൎത്തകർ. |



വത്സരാജകൃതമായ

# കപടകേളി

## പ്രഹസനം.

ദാനോഷ്മാതുരനാം ഗജാസ്യനനിശം
യാതൊന്നു കണ്ടിട്ടുട-
പ്പാനായ്ത്തുമ്പി വൃഥൈവ നീട്ടുമളവിൽ-
പ്പൊട്ടിച്ചിരിക്കും ഹരൻ;
പീനച്ചെഞ്ചിടമേൽപ്പരന്നമരുമ-
ച്ചൂഡേന്ദുരശ്മിവ്രജം
താനേ നിങ്ങളിൽ നന്മ ചേർക്കുക, ശിരോ-
ഗംഗാംബുധാരോപമം! ൧

അത്രയുമല്ല—

'ആവോളം പുണരാൻ ഭുജം തവ പെരു-
ത്തുണ്ടു,ത്സുകാലോകനം
ചെയ്യാനുണ്ടൊരുപാടു കൺകൾ, മുകരാ-
നുണ്ടിങ്ങനേകം മുഖം;

---

൧. ദാനോഷ്മാതുരൻ=മദച്ചൂടുകൊണ്ടു വലഞ്ഞവൻ. ഗജാസ്യൻ=ഗണപതി. ചൂഡേന്ദുരശ്മിവ്രജം=ശിരസ്സിലെ ചന്ദ്രന്റെ രശ്മിക്കൂട്ടം. ശിരോ.....പമം=ശിരസ്സിലെ ഗംഗാജലം ഒഴുകുന്നതുപോലെയുള്ളത്; രശ്മിവ്രജത്തിന്റെ വിശേഷണം. ജടമേൽ ചന്ദ്രരശ്മിപ്രസരം കണ്ടിട്ടു ഗംഗാജലഭ്രാന്ത്യാ ഗണപതി അതു കോരിയൊഴിച്ച് മദംപാടിന്റെ ചൂടു നീക്കാൻ നോക്കുന്നു?

൨. ഭൂരി.....പടു=വളരെ സ്ത്രീകളൊന്നിച്ചു രമിപ്പാൻ കഴിവുള്ളവൻ. വിശേഷശി=പാർവ്വതി.

ഏവം ഭൂരിവധൂവിലാസപടുവാ-
മങ്ങയ്ക്കു ഞാനെന്തിനെ’-
ന്നാ വിശേഷശി ചൊടിയ്ക്കുവേ സ്മിതമിട്ടും
ശര്‌വൻ നമുക്കാശ്രയം! ൨

(നാന്ദ്യന്തത്തിൽ)

സൂത്രധാരൻ:— (പ്രവേശിച്ച്, ആകാശത്തെയ്ക്കു നോക്കി.) എയ്, രാത്രി ഏതാണ്ട് അവസാനിച്ചു. (പടിഞ്ഞാട്ടു നോക്കീയിട്ട്) ഹാ, സമയത്തേ എന്തും ശോഭിയ്ക്കു:

മുല്ലാട്ട പുത്തനണിമുല്ലമലർത്തഴപ്പോ-
ടിപ്പാരനംഗമയമാക്കിയിരുന്നതേതോ,
അപ്പാൽമതിക്കതിരിതാ, നരയെന്നപോലെ
നില്പായി, പശ്ചിമഗിരീന്ദ്രമുടിപ്പുരപ്പിൽ! ൩

അതിനാൽ, കിഴവനായ ഞാനും ഇങ്ങിനെ നാടകമാടാനൊരുങ്ങുന്നതു ഹാസജനകംതന്നെ!

പാരിപാർശ്വികൻ:—(പ്രവേശിച്ച്) അങ്ങുന്നേ, ഹാസംതന്നെയാണ് ഇപ്പോൾ വേണ്ടത്: ശിവൻെറ എഴുന്നള്ളത്തുത്സവത്തിന്നു വന്നുചേൎന്നിട്ടുള്ള വിദഗ്ദ്ധസാമാജികന്മാരാൽ പരിചരിയ്ക്കപ്പെട്ട പരമട്ടിത്തമ്പുരാൻ തിരുമനസ്സുകൊണ്ട് അങ്ങയോടരുളിച്ചെയ്യുന്നു, തൻെറ കവിയായ വത്സരാജനാൽ നിൎമ്മിയ്ക്കപ്പെട്ട കപടകേളിപ്രഹസനം അഭിനയിപ്പാൻ.

സൂത്രധാരൻ:—(ഹർഷത്തോടേ) ആഃ, ഞാൻ തികച്ചും അനുഗൃഹീതനായി: ഈ തിരുമേനിതന്നെയാണ്, രൂപകനിരൂപണത്തിന്നർഹനായ ഒരേ ഒരാൾ! (ആശ്ചൎയ്യത്തോടേ തല കുലുക്കീയിട്ട്)

ദാനത്തിൻകളിയാടിയാടി, രമയെ-
സ്സാപത്ന്യവൈരാൽ സദാ
ജ്ഞാനപ്രൌഢഗൃഹങ്ങളിൽ പ്രസഭമേ
ദാസ്യപ്പെടുത്തീടുവാൻ
ആണായിട്ടവതീർണ്ണയായ മൊഴിമാ-
താകും മഹാദേവിതാ-
നാണീ ശ്രീപരമേശ്വരദേവനരചൻ,
നിസ്സീമവിദ്യാനിധി! ൪

മാരിഷ, എന്നാൽ പോയ്ക്കൊൾക: ആട്ടക്കാരെ ഒരു
ക്കുക. എനിക്കിന്നു മനോരഥം പരിപൂർണ്ണമായി: എ
ന്തുകൊണ്ടെന്നാൽ —

നെടിയ സഭയിത്,ഗ്ര്യജ്ഞാനസൌജന്യധന്യം;
പടുരസമയവാണീവത്സലൻ, വത്സരാജൻ;
നടരിവർ നടനത്തിൽ ത്രാണിപൂണ്ടോരുമല്ലോ;
സ്സുടമിഹ ഫലവത്തായ് പൂർവ്വപുണ്യോൽക്കരം മേ! ൫

(അണിയറയിൽ പാടുന്നു.)

(അന്നനട)

തരംകെട്ടവനാമിരുട്ടെന്ന കള്ളൻ
പരക്കെ മോഷ്ടിച്ച നിജവിഭൂതിയെ
കരസ്ഥമാക്കുവാനിതാ, നഭോലക്ഷ്മി
തരണിദേവനെയനുസരിക്കുന്നു. ൬

---

൪. സാപത്ന്യവൈരാൽ ലക്ഷ്മിപോലെ സരസ്വതിയും വിഷ്ണു
ഭാര്യയാണെന്നു പുരാണോക്തിയുണ്ട്. ജ്ഞാനപ്രൌഢർ=വിദ്വാ
ന്മാർ. പ്രസഭം=ബലാൽക്കാരേണ.

൬. നഭോലക്ഷ്മി=ആകാശം. തരണി=സൂര്യൻ. വൃത്തം=അന്ന
നട. ഇതിൽ ഇതിവൃത്തം സൂചിതം.

സൂത്രധാരൻ:—(കേട്ടിട്ടു ഹർഷത്തോടേ) മാരിഷ, ആട്ടക്കാർ ഒരുങ്ങിക്കഴിഞ്ഞു. ഇതു, കപടകേളി എന്ന * കുട്ടിനിയുടെ പ്രവേശത്തിന്നുള്ള ഗീതിയാണല്ലോ. അതിനാൽ വരിക; നമുക്ക് ഇനി വേണ്ടുന്നതു ചെയ്യുവെയ്ക്കാം.

(രണ്ടുപേരും പോയി.)

പ്രസ്താവന കഴിഞ്ഞു.

(പിന്നീട്, ഉറങ്ങിയെണീററ കപടകേളി പ്രവേശിക്കുന്നു.)

കപടകേളി:—(നോക്കിയിട്ട്) ഓ, നേരം പുലൎന്നു. ജനാലകളിലൂടേ, പഴയ മദ്യം പകരുന്നതിന്നൊത്ത ഇളവെയിൽ കടന്നുവരുന്നു. എയ്, കനത്ത കുടിയാൽ മത്തുപിടിച്ചിരുന്ന എനിക്ക്, ഒരൊററ ഉറക്കംകൊണ്ടു രാത്രി കഴിഞ്ഞുപോയി. അയ്യ, അന്തിക്കുടിയുടെ ഒരു സ്വാദ്! അതിനാൽ, ഇപ്പോഠംതന്നെ മദ്യം കൊണ്ടുവരുവിയ്ക്കാം: നല്ല വസ്തു കയ്യിൽ വെയ്ക്കാഞ്ഞാൽ പററില്ലല്ലോ.

ചേടി:—(പ്രവേശിച്ച്) അമ്മേ, ശരിതന്നെയാണിത്: നല്ല വസ്തു കയ്യിൽ വെയ്ക്കാഞ്ഞാൽ പററില്ല. അമ്മ നെടുനാഠംകൊണ്ടു സമ്പാദിച്ചുവെച്ച ആ ആഭരണമൊക്കെ ഇന്നലെ രാത്രിയിൽ കള്ളന്മാർ കൈക്കലാക്കിക്കളഞ്ഞു!

കപടകേളി:—(സംഭ്രമത്തോടേ) കുസുമികേ, നീ എന്തു പറയുന്നു?

---

* കുട്ടിനി=വിടന്മാൎക്കു വേശ്യമാരെ ഏൎപ്പെടുത്തിക്കൊടുത്തു പണം വാങ്ങുന്നവഠം.

കുസുമിക:—ശരിയാണിത്.

കപടകേളി:—(വിഷാദത്തോടേ ആത്മഗതം) എയ്, മല്ല്യം നഞ്ഞായിത്തീൎന്നു; ചത്തപോലെ ഉറങ്ങിപ്പോയല്ലോ ഞാൻ! (പ്രകാശം) തുരങ്കം വെച്ചിട്ടോ?

കുസുമിക:—അല്ലല്ല.

കപടകേളി:—വാതിൽ കുത്തിപ്പൊളിച്ചിട്ടോ?

കുസുമിക:—അല്ലല്ല.

കപടകേളി:—പിന്നെ ഇതെങ്ങിനെ?

കുസുമിക—അമ്മ ആലോചിച്ചുനോക്കൂ.

കപടകേളി:—(ആലോചിച്ച് ആത്മഗതം) ആ കലാകരണ്ഡകനെന്ന പാപ്പൎച്ചുതാടിയിൽ അനുരാഗം വെച്ചിരിയ്ക്കുന്ന ഇവളുടെ—എന്റെ മകളുടെ—പണിയായിരിയ്ക്കും ഇത്. അയ്യോ, മോശം, മോശം! ഞങ്ങളുടെ തറവാട്ടിൽ, കാമുകനെ സവ്ഥാ സ്നേഹിയ്ക്കുന്ന ഒരു കുലസ്ത്രീയെയും കേട്ടിട്ടില്ല. ഈ കള്ളത്തി, ഞങ്ങളുടെ തറവാട്ടിൽ ഇതാ, ഛിദ്രം വരുത്തിയിരിയ്ക്കുന്നു! (പ്രകാശം) കുസുമികേ, ഞാൻ വല്ല ജ്യോത്സ്യനെക്കൊണ്ടും ഇതു തെളിയിയ്ക്കും: ഇവിടെ ജീൎണ്ണോദ്യാനമഠത്തിലുണ്ടല്ലോ, 'ലക്ഷണംപറയു'ന്നതിൽ മിടുക്കനായ ജ്ഞാനരാശി എന്നൊരു സന്ന്യാസി; അദ്ദേഹത്തോടു ചോദിപ്പാൻ പോയ്ക്കളയാം. കൂടെപ്പോരാൻ മദ്ഗുരകനെ ഉറക്കമുണത്തുക.

കുസുമിക:—മദ്ഗുരകു, മദ്ഗുരകു, ഉണന്നെണീയ്ക്കു, ഉണന്നെണീയ്ക്കു.

(ചേടൻ അരമെട്ടിൽ കിടക്കുന്നതു കണ്ടിട്ട്)

ഇയ്യാളെ ഉറക്കപ്പൊമ്പു കടിച്ചിരിയ്ക്കുന്നു; * മയിൽ ഉണ്ണത്തിയാലായി!

കപടകേളി—എനിയ്ക്കറിയാം, ഇവന്നുവേണ്ടി ചെവിയിൽ ‡ മന്ത്രം ജപിപ്പാൻ: മുഗ്ദ്ധരക, മുഗ്ദ്ധരക, ഉണരുക; ഉണരുക; ആ മല്യം കൊണ്ടുവരിക, നീ സ്വാദു നോക്കിയിട്ട്.

ചേടൻ:—(പ്രവേശിച്ച്) കുസുമികേ, എടുക്കു, എടുക്കു, പാത്രങ്ങൾ.

കപടകേളി:—കുഞ്ഞേ, മുഗ്ദ്ധരക, ഞാനും നീയും കൂടിപ്പോവുക. കുസുമിക പാത്രങ്ങൾ മോറിക്കൊണ്ടുവരും.

(രണ്ടുപേരും ചുററിനടക്കുന്നു.)

ചേടൻ:—അമ്മ മററുവല്ലേടത്തെയ്ക്കും പോകയാണോ?

കപടകേളി:—(സവിഷാദം) മുഗ്ദ്ധരക, നീ കേട്ടില്ലയോ, നമ്മുടെ വീട്ടിലെ കഥ? വളരെനാൾകൊണ്ടു സമ്പാദിച്ചുവെച്ച ആ മുതലൊക്കെ ഇന്നലെ കള്ളന്മാർ മോഷ്ടിച്ചുകളഞ്ഞു. അതിനാൽ, ഉദ്യാനമഠത്തിലുള്ള ലക്ഷണംപറയലിൽ മിടുക്കനായ ജ്ഞാനരാശിസന്ന്യാസിയോടു ചോദിപ്പാൻ പോകയാണ് ഞാൻ.

ചേടൻ:—(ഹർഷത്തോടേ ആത്മഗതം) പൊന്നുകള്ളന്മാരേ, ജീവിച്ചിരിപ്പിൻ, ജീവിച്ചിരിപ്പിൻ! നിങ്ങളുടെ ഈ

---

* മയിൽ സപ്പശത്രുവാണല്ലോ.

‡ മന്ത്രം=വിഷമിറക്കാനുള്ള മന്ത്രം.

പണി നന്നായിക്കലാശിയ്ക്കട്ടെ! ഈ ദുഷ്ടത്തി എന്നെയും വീട്ടിലെ മററാൾക്കാരെയും ശകാരിയ്ക്കൽ ഒരു നിമിഷംപോലും നിത്തിവെയ്ക്കാറില്ല. (പ്രകാശം, ദുഃഖം നടിച്ച്) അയ്യോ, അയ്യോ, എന്താണീ പററിയത്! മുതൽ പോയതല്ല, അമ്മയും കളവിന്നിരയായല്ലോ എന്ന ഇളപ്പമാണ്, എന്നെ അധികം വേദനിപ്പിയ്ക്കുന്നത്. അഗ്നിയെ ആരെങ്കിലും പൊള്ളിച്ചതായി കേൾവിയില്ലല്ലോ! അഥവാ, ദൈവേച്ഛയാലാണ് മുതൽ പോയത്. ഇളപ്പമൊന്നുമില്ല. എന്തുകൊണ്ടെന്നാൽ—

കാണെത്താൻ വിജ്ഞരാം പൌര-
ന്മാർതൻ സ്വത്തൊക്കെ ലീലയാ
കക്കവോളെങ്ങൾതന്നമ്മ;-
യാരമ്മയ്ക്കൊത്ത തസ്കരൻ? ൧

കപടകേളി:—മൂഢരക, മുച്ചൂടം മുടിഞ്ഞ നേരത്തോ, ഈ കൊള്ളിവാക്ക പറയൽ? മറുകൈ ചെയ്യുക.

ചേടൻ—ഞാൻ മറുകൈ ചെയ്യാം. (ആകാശത്തു ലക്ഷ്യം വെച്ച്) അമ്പോ, ലോകപാലന്മാരേ, നിങ്ങൾ നശിച്ചുപോയേയ്ക്കും, നശിച്ചുപോയേയ്ക്കും, ധമ്മിഷ്ഠയായ അമ്മയുടെ മുതൽ മോഷ്ടിയ്ക്കപ്പെട്ടുപോയതിൽ അമാന്തിച്ചാൽ!

കപടകേളി:—ചേക്ക, ചേക്ക, നീയെന്താണ് അസംബന്ധം പിറുപിറുക്കുന്നത്?

---

൧. ലീലയാ = അനായാസേന.

ചേടൻ—ഞാൻ സംബദ്ധമാണ്, പിറുപിറുക്കുന്നത്. സർവ്വലോകത്തേയും കപടത്താൽ വഞ്ചിച്ച ഈ അമ്മയുടെ മുതൽ കള്ളന്മാർ കട്ടതു ഭാഗ്യം!

കപടകേളി.—(ക്രോധത്തോടേ) മുഗ്ദ്ധരക, നീ അടങ്ങുകില്ലയോ, നിൻെറ മൃത്യുദ്വാരമായ വായ?

(കൈ പരത്തി അടിക്കുന്നു.)

ചേടൻ:—(ലജ്ജയോടേ പിന്മാറിയിട്ട്) അമ്മ സംബദ്ധത്തിലും അസംബദ്ധത്തിലും ശുണ്ഠിയെടുക്കുന്നു; ഞാൻ പോരില്ല, നിങ്ങളുടെ കൂടെ.

കപടകേളി:—(ദയ നടിച്ച്) മുഗ്ദ്ധരക, മുഗ്ദ്ധരക, വരു, വരു; മുതലെല്ലാം കിട്ടിയാൽ, മദ്യമഹോത്സവം കൂടുതൽ കൊണ്ടാടാം.

(എന്ന്, കൈക്കു പിടിച്ചു ചുററി നടക്കുന്നു.)

ചേടൻ:—(ചുററും നോക്കിയിട്ട്) അമ്പോ, വസന്തപ്പിറപ്പാൽ അലംകൃതമായ ഉദ്യാനത്തിൻെറ ഭംഗി! അമ്മ നോക്കു, നോക്കു:

മദത്തോടോരോന്നിനെയും വിടൻ പോ-
ലിതാ, സമക്ഷം മുകരുന്നു ഭൃംഗം;
അതിൽ ച്ചിരിക്കുന്നു സുമങ്ങളാലേ
ലതാംഗനാവൃന്ദമിതെന്നു തോന്നും. വ്യ

അത്രയുമല്ല—

ആളും മദത്തോടളിമങ്കമാർകൾ
മേളിച്ചുപാടുന്നു മനോജ്ഞവീണം;

താളത്തിലാടുന്നതുമുണ്ടു, ചൈത്ര-
വേളാനിലാന്ദോളിതവല്ലിവൃന്ദം. ൯

കപടകേളി:—(നെടുവീർപ്പിട്ട്) മധുരക, ദുഃഖവിവശയായ എനിയ്ക്കു * വസന്തം ശോഭിയ്ക്കുന്നില്ല.

ചേടൻ:—അമ്മയ്ക്കു മാത്രമല്ല; (വിരൽകൊണ്ടു ചൂണ്ടി) ഇതിന്നും:

അളിശൂന്യതയാൽ മിണ്ടാ-
തലരണിയും വിട്ടു കുന്ദവല്ലിയിതാ,
കാണാകുന്നു, വസന്ത-
ക്കള്ളൻ മുതൽ കട്ടവൾ കണക്കേ! ൧൦

കപടകേളി:—മധുരക, ചെല്ല്: ആ സന്യാസി ഇവിടെ മഠത്തിൽ എന്തു ചെയ്യുന്നുവെന്നു നോക്ക്; ഞാൻ ഇവിടെത്തന്നെ നില്ക്കാം.

ചേടൻ:—(അതു ചെയ്തു തിരിച്ചുവന്നിട്ട്) അമ്മേ, അവിടെ ആരോ, രണ്ടു മൊട്ടത്തലയന്മാരുണ്ട്, വാദിച്ചു വഴക്കടിയ്ക്കുന്നു; ഒരാൾ ഒന്നു പറഞ്ഞാൽ, മററവൻ അതിന്ന് എതിർ പറയും.

---

൯. അളിമങ്കമാർകൾ=പെൺവണ്ടുകൾ. ചൈത്ര......വൃന്ദം= വസന്തസമയക്കാററിനാൽ ചലിപ്പിയ്ക്കപ്പെട്ട വള്ളിക്കൂട്ടം.

* വസന്തം എന്നെ രസിപ്പിയ്ക്കുന്നില്ല.

൧൦. അളിശൂന്യത=വണ്ടുകളില്ലായ്ക. അലരണി=പുഷ്പങ്ങളാകുന്ന ആഭരണങ്ങൾ. കുരുക്കുത്തിമുല്ല വസന്തത്തിൽ പൂക്കുന്നതല്ല.

കപടകേളി:—മട്ടരക, ആ സന്ന്യാസി ശിഷ്യനെ പഠിപ്പിച്ചുകൊണ്ടിരിയ്ക്കുയാണ്; പഠിപ്പിയ്ക്കൽ കഴിയുന്നതുവരെ, നമുക്ക് ഇവിടെത്തന്നെ നില്ക്കാം.

(എന്നു, രണ്ടുപേരും അപ്രകാരം ചെയ്യുന്നു.)

(കൌണ്ഡിന്യനെന്ന ശിഷ്യനെ പഠിപ്പിച്ചുകൊണ്ടു സന്ന്യാസി പ്രവേശിയ്ക്കുന്നു.)

ജ്ഞാനരാശി:—എടോ, ഈ ശ്ലോകം രണ്ടും നിനക്കു † കണ്ഠഗതമായോ?

ശിഷ്യൻ:—ജ്ഞാനരാശേ, അതു രണ്ടും വയററിലായിക്കഴിഞ്ഞു.

ജ്ഞാനരാശി:—(ക്രോധത്തോടേ) മൂഢ, നീ എന്നോടു പേർ വിളിച്ചു സംസാരിയ്ക്കുകയോ?

ശിഷ്യൻ:—അങ്ങയുടെ പേർ വിളിച്ചാൽ പാപം പററുമോ?

ജ്ഞാനരാശി:—ഛീ, മൂഢ, ഗുരുക്കളുടെ് പേർ വിളിച്ചുകൂടാ.

ശിഷ്യൻ:—എന്നാൽ, എങ്ങിനെയാണ്, ‡ മലകളുടെ പേർ വിളിയ്ക്കുന്നത്?

ജ്ഞാനരാശി:—വിദ്യയും മററും നല്കുന്നവരാണ് ഗുരുക്കൾ; കനത്തവയല്ല. ഉപാധ്യായപാദർ എന്നുതന്നെ വേണ്ണം, നീ എന്നെ പറയുക.

---

† കാണാപ്പാഠം ചൊല്ലാമോ എന്നത്ഥം.

‡ ഗുരുശബ്ദത്തിനു കനത്ത എന്നും അത്ഥമുണ്ട്. അതു പിടിച്ചാണ് ശിഷ്യൻേറ ചോദ്യം.

ശിഷ്യൻ:—ഉപാധ്യായ, ഇതാ, ആ രണ്ടു ശ്ലോകവും എനിയ്ക്കു വയററിലായിക്കഴിഞ്ഞു. ഇവിടുന്നു കേട്ടുകൊള്ളുക:

ഗാത്രങ്ങളൊക്കയും നോക്കി-
പ്പേർത്തും പേർത്തും നിനച്ചതിൽ
ഇതൊന്നത്രേ വന്നുകൂടീ:
ധ്യേയം നാരീജനം സദാ! ൧൧

ജ്ഞാനരാശി:—(ക്രോധത്തോടേ) ഛീ, മൂഢ്, നീ † വണ്ണവ്യത്യാസം വരുത്തി, പിഴപ്പിച്ചുകളഞ്ഞു!

ശിഷ്യൻ:—ഉപാധ്യായൻ എന്താണ്, അരിശംകൊള്ളുന്നത്? അങ്ങു വെളുത്ത വണ്ണത്തിലാണല്ലോ ശ്ലോകം എഴുതിത്തന്നത്; അതേവിധം ഞാൻ ചൊല്ലി.

($ പലകപ്പുറം കാണിയ്ക്കുന്നു.)

ജ്ഞാനരാശി:—(ചിരിച്ച്) മൂഢ്, നീ അക്ഷരം മാററിക്കളഞ്ഞു; ആകട്ടെ, രണ്ടാമത്തതു ചൊല്ലുക.

ശിഷ്യൻ:—

നമസ്തേ പാണ്ഡുരൈകാക്ഷ!
നമസ്തേ വിശപ്താതാപന!
നമസ്തേസ്തു മൂഷാകോശ,
മഹാപുരുഷകുച്ചക! ൧൨

---

൧൧. ധ്യേയം=ധ്യാനിക്കപ്പെടേണ്ടത്.

† വണ്ണത്തിന്ന് അക്ഷരമെന്നും നിറമെന്നും അർത്ഥം.

$ പലകയുടെ പുറത്താണ് ശ്ലോകം എഴുതിയിരുന്നത്.

ജ്ഞാനരാശി:—(ക്രോധത്തോടേ) എടാ കഥയില്ലാത്തവനേ, * 'പൂവു'കൊണ്ടു കണ്ണു വെളുത്തിരിയ്ക്കുന്ന എന്നെ പരിഹസിയ്ക്കുയാണോ?

(തല്ലാൻ തുടങ്ങുന്നു)

ശിഷ്യൻ:—(സംഭ്രമത്തോടേ പിന്മാറിയിട്ട്) എന്നെ തല്ലുകയാണോ? ഈ ദുഷ്ടോപാധ്യായന്ന്, ഇയ്യാളെക്കാൾ ബുദ്ധിശക്തിയുള്ള ശിഷ്യനിൽ ദ്വേഷമാണ്; അതിനാൽ, ഞാൻ പോയ്ക്കളയാം.

ജ്ഞാനരാശി:—(ആത്മഗതം) ഉള്ളുകള്ളിയറിയാം, ഇവന്ന്; ഇവനെ പാട്ടിൽവെയ്ക്കുകതന്നെയാണ് നല്ലത്. (പ്രകാശം) ഉണ്ണി, കൌണ്ഡിന്യ, വരു, വരു.

ശിഷ്യൻ:—(ഭയത്തോടേ) ഞാൻ വരില്ല; കടുപ്പക്കാരനാണ്, അങ്ങ്.

ജ്ഞാനരാശി:—കൌണ്ഡിന്യ, എന്റെ കടുപ്പംകൊണ്ടു പേടിയ്ക്കേണ്ട. നോക്കു:

അരചനുലകമെല്ലാം ദണ്ഡനത്താൽബ്ഭരിപ്പു;
തരണി തനതുചൂടാൽത്തുഷ്ടി ചേൎക്കുന്നു പാരിൽ;
ഗുരുവുമദയവൃത്ത്യാ ശിഷ്യനേകുന്നു ശാസ്ത്രം;
പരിണതിഹിതകാരന്മാരിതേമട്ടിലല്ലോ. ൧൭

അതിനാൽ വരിക; വീണ്ടും ഞാൻ നേരേ പഠിപ്പിച്ചുതരാം.

---

* 'പൂവ്'—ഒരുതരം നേത്രരോഗം.

൧൭. അദയവൃത്ത്യാ = നിഷ്കരുണമായ പെരുമാററത്തോടേ. ഏകുന്നു = ഉപദേശിച്ചുകൊടുക്കുന്നു. പരി....ന്മാർ = അടുവിൽ ഗുണം വരുന്ന കൎമ്മം ചെയ്യുന്നവർ.

(എന്ന് ആശ്വസിപ്പിച്ചു ചൊല്ലിക്കൊടുക്കുന്നു.)

ശാസ്ത്രങ്ങളൊക്കെയും നോക്കി-
പ്പേർത്തും പേർത്തും നിനച്ചതിൽ
ഇതൊന്നത്രേ വന്നുകൂടീ:
ധ്യേയൻ നാരായണൻ സദാ! ൧൪

നമസ്തേ പുണ്ഡരീകാക്ഷ!
നമസ്തേ വിശ്വഭാവന!
നമസ്തേസ്തു ഹൃഷീകേശ;
മഹാപുരുഷപൂർവ്വജ! ൧൫

(ശിഷ്യൻ മുമ്പേത്തെപ്പോലെതന്നെ ചൊല്ലുന്നു.)

ജ്ഞാനരാശി:—(ക്രോധത്തോടേ) മൂഢ്, ഇങ്ങിനെ ചൊല്ല്.

ശിഷ്യൻ:—(വീണ്ടും പിഴച്ചു ചൊല്ലി, മടുപ്പോടേ) ഉപാധ്യായ, വല്ലാതെ കടുത്ത അക്ഷരങ്ങളാണ്, അങ്ങയുടെ ഈ പഠിപ്പിക്കലിൽ; ഇതുകൊണ്ടു യാതൊന്നും കിട്ടാനുമില്ല. അതിനാൽ എന്നെ *കേവലീവിദ്യ പഠിപ്പിക്കുക. എന്നാൽ, എനിക്കു് ആളുകളുടെ ധനം കൈക്കലാക്കാമല്ലോ.

ജ്ഞാനരാശി:—(അറപ്പോടേ) മൂഢ്, ഛീ, ഛീ, നിന്നെ ഭോഗതൃഷ്ണ പിടികൂടിയിരിക്കുന്നു. അഹോ, അജ്ഞാനം:

---

* കേവലീവിദ്യ—'ലക്ഷണം പറയൽ', 'മഷിനോട്ടം' മുതലായതു്.

വേടൻതൻ കെണിയിൽപ്പെടാതെയൊഴിയും
പ്രായേണ യത്നാൽ മൃഗം;
കേടോരാതെ നടക്കകൊണ്ടു സഹസാ
വീണാൽ വിഷാദിച്ചിടും;
മൂഢൻ ഹാ, നരനോ, സ്വയം, പ്രകൃതിദു-
ർമ്മോചപ്രപഞ്ചക്കയർ-
ക്കൂടത്യന്തമിടും കഴുത്തില,തിയാ-
ത്തോഷിച്ചും ചെയ്തിടും! ൧൬

ശിഷ്യൻ:—കിട്ടാത്തയാലാണ്, ഇങ്ങിനെ പറയുന്നത്! കേവലീവിദ്യ അങ്ങേയ്ക്കറിഞ്ഞുംകൂടാ.

ജ്ഞാനരാശി:—മൂഢ്, എനിക്കുതന്നേ അറിയാം, കേവലീവിദ്യ; എന്നാൽ, ഗുണകരമല്ലെന്നു കരുതി കൈവിട്ടു. എന്തുകൊണ്ടെന്നാൽ—

കൊന്നാനദ്ദിവ്യശുദ്ധിക്രിയയിൽ നുണ പറ-
ഞ്ഞച്ഛനെച്ചോരനേകൻ;
വന്നു കാളാഹിദംശാൽ മൃതി,യൊരു നിധിമാ-
ന്തുമ്പൊഴെൻ സോദരന്നും;

൧൬. കേടോ......കൊണ്ട്=കരുതലില്ലായ്കയാൽ. വീണാൽ—കെണിയിൽ ചാടിയാൽ. പ്രകൃ......ക്കൂട്=സ്വഭാവേന ആശിക്കാവതല്ലാത്ത വിഷയേച്ഛയാകുന്ന കയർക്കൂട് (കെണി). അത്യന്തം=അങ്ങേ അററത്തോളം. മനുഷ്യനെക്കാൾ വളരെ മീതെയാണ്, മൃഗം!

൧൭. ദിവ്യശുദ്ധിക്രിയ—സത്യസ്ഥാപനത്തിന്നായി, തിളയ്ക്കുന്ന നെയ്യിൽ കൈമുക്കലും മററും. എന്റെ അച്ഛനാൽ നിർദ്ദേശിക്കപ്പെട്ട ഒരു ചോരൻ ദിവ്യപരീക്ഷയിൽ നുണപറഞ്ഞൊഴിഞ്ഞു, പക

മന്നൻ മേ പോർഫലത്തെററിനു കൊലയരുളി-
ച്ചെയ്കയാൽ ഞാനെട്ടത്തേൻ
സന്ന്യാസിതപത്തെ; ഞങ്ങൾക്കൊരു കുലരിപുവി-
ക്കേവലീവിദ്യയത്രേ! ൩൬

ശിഷ്യൻ:—(ചിരിച്ച്) മനസ്സിലായി: മൂന്നു തലമുറയായി ട്ടുള്ളതാണു, നിങ്ങളുടെ ജ്ഞാനമാഹാത്മ്യം. ഇരേതിനാൽ, അങ്ങെയ്ക്കു കഴിച്ചിലിന്നുള്ളതായ ആ രഹസ്യം എന്നെ പഠിപ്പിയ്ക്കൂ.

ജ്ഞാനരാശി:—(പുഞ്ചിരിയിട്ട്) മൂഢ, നീയൊരു വായാടിയാണ്; കേവലി നിന്നെ പഠിപ്പിച്ചുകൂടാ.

ശിഷ്യൻ:—(സാഭിപ്രായമായി ചിരിച്ച്) ഉപാദ്ധ്യായ, അങ്ങയുടെ എന്തെന്താണ്, വായാടിത്തംമൂലം ഞാൻ വെളിപ്പെടുത്തിയത്?

ജ്ഞാനരാശി:—കൌണ്ഡിന്യ, എൻെറ ആത്മാവു തന്നെയാണ് നീ! അതിനാൽ കേട്ടുകൊള്ളുക, കേവലീവിദ്യക്കാരുടെ ആദ്യനടപടി:

‘ഗീരാലെന്തു? ഫലം നമുക്കൊരുരക-
ല്ലെന്നുൾമദം കൊള്ളണം;
നേരേ ചൊല്ലരുതുത്തരം, പറയൊലാ
പ്രശ്നങ്ങളിൽത്തീർച്ചയും;

---

മൂലം അച്ഛനെ കൊന്നുകളഞ്ഞു. കാളാഹിദംശാൽ=കൃഷ്ണസർപ്പം കടിച്ചതിനാൽ. നിധിയ്ക്കരികിൽ പാമ്പുണ്ടാകുമത്രേ. പോർഫലത്തെററിന്—യുദ്ധത്തിൻെറ ഫലം പറഞ്ഞതു പിഴച്ച കുററത്തിന്.

൩൭. ഗീര്=വാക്ക്. പറഞ്ഞതിനല്ല, ഫലത്തിനാണ് പ്രാധാന്യം എന്ന് ഉൾമദം കൊള്ളണം. (ഗർവിനെ വ്യഞ്ജിപ്പിയ്ക്കണം.)

കാൎയ്യം പററുകിൽ, 'മുമ്പുറച്ചതിതുഞാ-
നെ'ന്നേവമുദ്ഘോഷമായ്-
പ്പാരം പാരമുരയ്ക്കു; പാട്ടിലൊരുവൻ
വേണം നുണസ്സാക്ഷിയായ്. ൫൭

അത്രമാത്രമല്ല—

'കെല്പാൎന്നീടിന ചിന്തമൂലമിഹ നിൻ
പ്രശ്നം ശരിപ്പെട്ടതി-
ല്ല;-പ്പോഴത്തെയുപശ്രുതിസ്ഥിതി ധരി-
ച്ചില്ലായിരിക്കും ഭവാൻ;
തപ്പായ് നിൻപിഴയാൽ ഫലത്തിനി;-ളകി-
ല്ലെൻകേവലീവിദ്യയ-
കല്പാന്തത്തിലു'മെന്നു, വഞ്ചിതന്റെ പേ-
ൎത്തൂററച്ചേക്ക വിശ്വാസമേ. ൫൮

ശിഷ്യൻ:—ഉപാധ്യായ, വല്ലതും വെളിപ്പെട്ടേയ്ക്കുമോ?

ജ്ഞാനരാശി:—(അണിയറയിലേയ്ക്കു നോക്കി, ശങ്കയോടേ) ശ്ശൂ, നില്ക്കു്, നില്ക്കു്. പിന്നാലേ ഒരു പുരുഷനുമായി ഒരു സ്ത്രീ ഇങ്ങോട്ടു വരുന്നുണ്ടു്.

---

ഉദ്ഘോഷമായ്=ഘോഷത്തോടേ. പാട്ടിൽ=അധീനതയിൽ. മുമ്പു താൻ കണ്ടുവെച്ചതും പറഞ്ഞതുമാണ് കാൎയ്യസിദ്ധി എന്നു തെളിയിപ്പാൻ ഒരു കള്ളസ്സാക്ഷി അധീനതയിലുണ്ടായിരിക്കണം.

൫൮. നിന്റെ മനോവിചാരം മൂലം നീ ഇവിടെ ചെയ്ത പ്രശ്നം വേണ്ടതിൻവണ്ണമായില്ല. ഉപശ്രുതി—പ്രശ്നാവസരത്തിൽ സമീപത്തു കേൾക്കപ്പെട്ട ശബ്ദം. തപ്പായ്—വ്യത്യാസം വന്നുപോയി. വഞ്ചിതന്—പറയപ്പെട്ട ഫലം കിട്ടാതെപോയവന്. വഞ്ചിതന്മാൎക്ക്, ഇങ്ങിനെയൊക്കെ തട്ടിവിട്ടു, വീണ്ടും വിശ്വാസം ജനിപ്പിക്കണം. ഫലഭാഗം ഒക്കാഞ്ഞതു പ്രഷ്ടാവിന്റെ അനവധാനതയാലാണെന്നു സമൎത്ഥിക്കണം.

(പ്രകാശം) ഭദ്രേ, ഭവതിയുടെ §അഭീഷ്ടത്താൽത്തന്നേ ഞങ്ങൾ കൃതാൎത്ഥരായി! കൌണ്ഡിന്ന്യ, കൊണ്ടുവാ, കേവലീപുസ്തകം; ഞാൻ ലാഭാലാഭം തീൎച്ചപ്പെടുത്തട്ടെ.

ശിഷ്യൻ:—(പുസ്തകം കൊണ്ടുവന്നിട്ട്) കേവലീപുസ്തകം പൂജിയ്ക്കുക.

മല്ലരകൻ:—(പിടഞ്ഞെഴുന്നേററിട്ട്) ഞാൻ പൂവുകൊണ്ടു വരാം.

ശിഷ്യൻ:—ഭദ്ര, സ്വൎണ്ണംകൊണ്ടോ, രത്നംകൊണ്ടോ വേണം, കേവലീപുസ്തകം പൂജിയ്ക്കുക.

(കപടകേളി ജ്ഞാനരാശിയുടെ മുഖത്തെയ്ക്കു നോക്കുന്നു.)

ജ്ഞാനരാശി:—(സന്തോഷത്തോടെ ആത്മഗതം) കേവലീരഹസ്യശിഷ്യനാകാൻ അൎഹൻതന്നെ, കൌണ്ഡിന്ന്യൻ!

(പ്രകാശം) ഭദ്രേ, ശരിയാണിത്:

ശ്രദ്ധയാ പൊന്മണികളാൽ-
കേവലീപൂജചെയ്തുതാൻ
ചിന്തിച്ചുകൊള്ളണം ലാഭാ-
ലാഭ,മെന്നരുളീ മനു. ൨൨

ഇല്ലെങ്കിൽ, പൂവു മതി.

കപടകേളി:—ആൎയ്യ, ഉത്തമപക്ഷംതന്നെയാകാം.

(എന്നു മോതിരം പുസ്തകത്തിന്മേൽ വെയ്ക്കുന്നു.)

ജ്ഞാനരാശി:—കൌണ്ഡിന്ന്യ, എടുത്തുവെയ്ക്കൂ, പിച്ചക്കാൎക്കു വീതിച്ചുകൊടുക്കാൻ.

ശിഷ്യൻ:—(ആത്മഗതം) ദുഷ്ട, നിന്നെ ഞാനറിയും: നീ ചുണ്ടുകൊണ്ടു പറയുന്നു; ഹൃദയംകൊണ്ടില്ല.

---

§. അഭീഷ്ടത്താൽ=മുതൽ കിട്ടിയാൽ ഇവിടെ തരാമെന്ന നിശ്ചയത്താൽ.

(പ്രകാശം) ഉപാധ്യായന്റെ ആജ്ഞപോലെ. (മോതിരം എടുക്കുന്നു.)

ജ്ഞാനരാശി:—(പുസ്തകം തുറന്നിട്ട്) ഒരു രാശിചക്രം വരച്ചുകളയാം. (വരച്ചുനടിച്ചിട്ട്)

വിംശസ്ഥാനവ്യതീപാതം
ശനിയാൽദൃഷ്ടമാവുകിൽ,
ശകടം രാഹു ഭേദിയ്ക്കിൽ,
കേതു മേടത്തിൽ നില്ക്കുകിൽ, ൨൩
ദിനേശൻ കുജലഗ്നത്തിൽ-
പ്പാപദൃഷ്ടനുമാവുകിൽ
സ്വത്തിനും മെയ്യിനും നാശം
ചൊല്ലാം, പ്രശ്നങ്ങളിൽദ്ദൃഢം. ൨൪

എന്നാൽ ഈ യോഗം ഇതിലില്ല; അതിനാൽ, പോയ സാധനം കിട്ടും.

കപടകേളി:—(ഹർഷത്തോടേ) ആര്യന്റെ പ്രസാദത്താൽ!

ശിഷ്യൻ:—(ചമൽക്കാരത്തോടേ) അമ്പോ, ഉപാധ്യായന്റെ ജ്ഞാനമാഹാത്മ്യം: † ശാലിഹോത്രശ്ലോകം മുഴവൻ കണ്ഠസ്ഥം!

ജ്ഞാനരാശി:—കൌണ്ഡിന്യ, നീ * ഇവിടേനിന്ന് ഇവിടെ പോയി ഉപശ്രുതി നോക്കി വരിക.

---

൨൩. ൨൪. വിംശസ്ഥാനം=ഇരുപതാമിടം. ഇങ്ങിനെ ഒരിടമില്ല. ഇതു ശാസ്ത്രമല്ല; ശാസ്ത്രമാണെന്നു തോന്നിയ്ക്കലാണ്. വ്യതീപാതം—ഏതാണ്ടു ഗുളികന്നൊത്ത ഒരുപഗ്രഹം. ശകടം—ഒരുതരം ഗ്രഹയോഗം.

† ശാലിഹോത്രൻ—ജ്യോതിശ്ശാസ്ത്രകർത്താവല്ലെന്നു തോന്നുന്നു.

* വിരൽകൊണ്ടു ചൂണ്ടിക്കാണിച്ചു പറകയാണ്.

ശിഷ്യൻ:—(പേടിച്ചു തിരിച്ചുവന്നിട്ട്) നശിച്ചുപോ, എടാ ചേട, നശിച്ചുപോ!

മുൽഗ്ഗരകൻ:—(ശൂണ്ടി പിടിച്ചെഴുന്നേററ്) എന്തെടാ പിച്ചതെണ്ടി, എന്നെ ശകാരിക്കുന്നുവോ? നില്ക്കു്, നില്ക്കു്: ഞാൻ നിൻെറ മൊട്ടത്തലകൊണ്ടുതന്നേ കേവചിപുസ്തകം പൂജിച്ചേയ്ക്കാം!

ശിഷ്യൻ:—(ഭയത്തോടേ) കൊല്ലരുതേ, കൊല്ലരുതേ! ഉപശ്രുതിയാണ്, ഞാനിപ്പറഞ്ഞത്; തന്നെ ശകാരിക്കയല്ല.

കപടകേളി:—മുൽഗ്ഗരക, അടക്കില്ലയോ, നിൻെറ മൃത്യൂപാരവായ!

ജ്ഞാനരാശി:—സൌമ്യ, നില്ക്കൂ, നില്ക്കൂ: ഉപശ്രുതിയാണിത്. ഇനി, നീതന്നേ ഉപശ്രുതി അറിഞ്ഞുവരിക.

മുൽഗ്ഗരകൻ:—ചതിക്കുമോ, എടാ നീ ചതിക്കുമോ?

ജ്ഞാനരാശി:—(ശങ്കിച്ചമട്ടിൽ) ആ, നീ എന്തു പുലമ്പുന്നു?

മുൽഗ്ഗരകൻ:—ആര്യ, ഇവണ്ണമാണ്, ഞാൻ കേട്ടത്.

ജ്ഞാനരാശി:—(എഴുതുന്നതായി നടിച്ച്) കൌണ്ഡിന്യ, കവൎഗ്ഗത്തിൽപ്പെട്ടതാണ്, ഈ വകാരം.

ശിഷ്യൻ:—എനിക്കു തോന്നുന്നത്, സവൎഗ്ഗത്തിൽപ്പെട്ടതാണെന്നാണ്.

ജ്ഞാനരാശി:—ഇതിന്നു മാത്ര എത്ര?

ശിഷ്യൻ:—അഞ്ച്.

ജ്ഞാനരാശി:—അനുസ്വാരത്തിന്നെത്രയാകാം?

ശിഷ്യൻ:—എനിക്കു് എഴുതാൻ കഴിവുള്ളേടത്തോളം.

ജ്ഞാനരാശി:—പതിമ്മൂന്നുമാത്രം; പതിമ്മൂന്നും അഞ്ചും കൂടി ഇരുപത്തിരണ്ട്.

ശിഷ്യൻ:—അല്ലല്ല, ഇരുപത്.

കപടകേളി:—പതിനെട്ടേ ഉള്ളു; ആര്യൻ നോക്കുക.

ജ്ഞാനരാശി:—(നോക്കി ആത്മഗതം) എയ്, കണക്കിൽ കേമിയാണിവൾ. അതിനാൽ, വല്ലവിധത്തിലും അവസാനിപ്പിച്ചുകളയാം. (പ്രകാശം) ഭദ്രേ, മററൊരുതരത്തിലാണ്, ഞങ്ങളുടെ കണക്കുകൂട്ടൽ. ആകട്ടേ, വീട്ടിലുള്ളവരുടെ പേരുകൾ പറയുക.

(മുദ്ഗരകൻ, കപടകേളി-മദനസുന്ദരി-മുദ്ഗരകൻ-കോകിലൻ-പാരാവതൻ-കസുമിക എന്നും മററും പേരുകൾ എഴുതിക്കുന്നു.)

ജ്ഞാനരാശി:—(എഴുതിയിട്ട് ആത്മഗതം) കട്ടതു കപടകേളിയാണെന്നു തികച്ചും സംശയിക്കണമെന്നതുകൊണ്ടാവാം, ആ പേർ മൂന്നാമതായി പറഞ്ഞത്. അതിനാൽ, അവളെത്തന്നെ പറയാം. (കണക്കുകൂട്ടൽ നടിച്ചിട്ട്, പ്രകാശം) കപടകേളിയാണ്, കട്ടതെന്നു തോന്നുന്നു.

മുദ്ഗരകൻ:—(ഉറക്കെച്ചിരിച്ചു, ഹർഷത്തോടേ) ആര്യൻ ശരിക്കറിഞ്ഞു: ഈ സ്ത്രീ താൻതന്നെയാണ്, ഞങ്ങളുടെ വീട്ടിൽ കളവു നടത്തുന്നത്.

(കപടകേളി പുഞ്ചിരിയോടേ ഒളികണ്ണിട്ടു വിലക്കുന്നു.)

ജ്ഞാനരാശി:—(ആലോചിച്ച്, ലജ്ജയോടേ ആത്മഗതം) ഇവർ തമ്മിൽ ചിരിക്കുന്നതുകൊണ്ട്, ഇവൾതന്നെയാണ് കപടകേളി എന്നുറക്കാം. അതിനാൽ നന്നായില്ല, പറഞ്ഞത്. (നിരൂപിച്ച്, ഓർമ്മനടിച്ച്) ഈ സ്ത്രീയുടെ മകൾ മദനസുന്ദരിവേശ്യ കലാകരണ്ഡകനിൽത്തന്നേ മനസ്സർപ്പിച്ചവളത്രേ; അവളുടെ ആ ഭൃത്യന്മാർ, കോ

കിലപാരാവതന്മാർ, കക്കുകയും ചൂതുകളിയ്ക്കുകയുംചെയ്യുന്നവരുമത്രേ. അതിനാൽ, ഇങ്ങിനെ പറയാം: (പ്രകാശം, കപടകേളിയെ വിളിച്ച്, മററവർ കേൾക്കാതെ) ഭദ്രേ, *കട്ടവൻ തീച്ച്പ്പെട്ടു; മറച്ചുവെയ്ക്കാൻ വേണ്ടിയാണ്, ഭവതിയുടെ പേർ പറഞ്ഞത്. ഭവതി വീട്ടിലെയ്ക്കു പോയ്ക്കൊള്ളൂ; കച്ചപ്പാടുണ്ടാക്കാതെ കോകിലനോടും പാരാവതനോടും ചോദിയ്ക്കുക.

കപടകേളി:—(ഹർഷത്തോടേ) ആര്യൻ എനിയ്ക്കു വിടതന്നാലും.

ജ്ഞാനരാശി:— ഭദ്രേ, ഭവതി പോയ്ക്കൊൾക. മുതൽ ആരിൽനിന്നു കിട്ടേണമോ, അവനോടു ശുണ്ഠിയെടുക്കരുത്.

(കപടകേളിയും മുദ്ഗരകനും പോയി.)

ശിഷ്യൻ:—(മോതിരം അടപ്പിച്ചിട്ട്) ഇത് ഇവിടുത്തെ കയ്യിന്മേലിടണം.

ജ്ഞാനരാശി:—(നടക്കം ഭാവിച്ച്) കൌണ്ഡിന്യ, എന്തൊരന്ധതയാണ് നിനക്ക്! നോക്കു, എടോ, നോക്കു:

ജരാമൃത്യുവ്യാധിവ്യസനമിടചേ-
ത്തേതിനു തുലോം
വരുത്തുന്നു കാലം നിമിഷമനു മാ-
ററത്തെ നിയതം;
അതിന്മേലീ, മൈമേൽ, മതി മതിയലം-
കാരഘടനം:
' ചതുഷ്കം നിർമ്മിപ്പാനെവനഹഹ, ക-
ത്തുന്ന പുരയിൽ? ൨൫

൨൫. നിമിഷമനു=നിമിഷംതോറും. അതിന്മേലീ, മൈമേൽ—അപ്രകാരമിരിയ്ക്കുന്ന ഈ ശരീരത്തിൽ. അലംകാരഘടനം=ആഭരണമണിയൽ. ചതുഷ്കം=ഒരുതരം മണ്ഡപം.

ശിഷ്യൻ:—(ചിരിച്ച്) ഉപാധ്യായ, അങ്ങയുടെതന്നേ ശിഷ്യനാണ് ഞാൻ; എന്നെ മറിയ്ക്കുന്നതെന്തിന്? വാങ്ങിക്കൊള്ളുക.

(ജ്ഞാനരാശി മോതിരം വാങ്ങി ധരിയ്ക്കുന്നു.)

ശിഷ്യൻ:—(സാഭിപ്രായം ചിരിച്ച്, കൈതൊഴുത്) ഭഗവൻ, മോതിരമേ, നിന്തിരുവടിയ്ക്കു നമസ്കാരം! ഉപാധ്യായന്റെ ഈ കയ്യിന്മേൽത്തന്നേ എന്നെന്നും വാണരുളുക!

ജ്ഞാനരാശി:—(ക്രോധിച്ചമട്ടിൽ) ആഃ ദുഷ്ട, പൊല്ലാപ്പു പുലമ്പുന്ന വായാടി, മറന്നുപോയോ, എന്റെ ഇടപാടെല്ലാം! (ഓർമ്മനടിച്ച്, ചമൽക്കാരത്തോടേ) കൌണ്ഡിന്യ, നിന്റെ വാക്കാൽ എനിയ്ക്കു കലാകരണ്ഡകച്ചൂതാടിയുടെ അപേക്ഷ ഓർമ്മയിൽ വന്നു: ചൂതിൽ സർവ്വസ്വവും മുടിഞ്ഞ അയാൾ എന്റെ മന്ത്രമഹിമയാൽ വിജയം തേടുകയാണല്ലോ; നമ്മുടെപേരിൽ തുലോം വിശ്വാസമുണ്ടയാൾക്ക്. അതിനാൽ വരിക: നമുക്കു, മന്ത്രജപത്തിന്നു പററിയ ഒരു വിജനപ്രദേശത്തു ചെന്നിരിയ്ക്കാം; തേവിടിശ്ശികളുടേയും മററും തട്ടുത്തുകൂടാത്ത പെരുമാററമുള്ളതാണ്, ഈ ഉദ്യാനം.

ശിഷ്യൻ:—എന്നാൽ, ഉപാധ്യായൻ ഇതിലേ ഇതിലേ വരിക.

(രണ്ടുപേരും പോയി.)

ഒന്നാമങ്കം കഴിഞ്ഞു

---

## രണ്ടാം അങ്കം.

(മന്ത്രം ജപിച്ചുംകൊണ്ടു ജ്ഞാനരാശിയും ശിഷ്യനും പ്രവേശിക്കുന്നു.)

ശിഷ്യൻ:—ഉപാധ്യായ, അങ്ങു വളരെജ്ജപിച്ചുവല്ലോ മന്ത്രം. കലാകരണ്ഡകച്ചുതാടിക്കു വിജയം സിദ്ധിച്ചിരിക്കും: അങ്ങയുടെ മന്ത്രമഹിമക്കു താമസം വരാറില്ലല്ലോ. അതിനാൽ, വരിക; നമുക്ക് ഉദ്യാനത്തിലെക്കു തന്നെ പോകാം. എനിക്കു കടുത്ത നട്ടുച്ചവെയിലിനാൽ ദേഹമാകെ പൊള്ളുന്നു.

ജ്ഞാനരാശി:—(ജപം നിൎത്തിയിട്ട്) ശരിതന്നേ:

ഉദ്ദാമമുഗ്രം, ദുഷ്ടൻ പോ-
ലിദ്ദിനേശകരോൽക്കരം;
സ്നിഗ്ദ്ധദ്രുസജ്ജനങ്ങൾക്കേ
ശക്തിയുള്ളൂ തടുക്കുവാൻ. ൧

അതിനാൽ വരിക; നമുക്കു പോകാം.

(എന്നു പുറപ്പെടുന്നു.)

ശിഷ്യൻ:—ഇതാ, ഉദ്യാനം; അകത്തെക്കു കടന്നുകൊൾക.

(രണ്ടുപേരും കടക്കൽ നടിക്കുന്നു.)

ശിഷ്യൻ:—(ഏതാനും അടികൾവെച്ചു മുമ്പോട്ടു നോക്കിയിട്ട്) ഉപാധ്യായ, നോക്കു, നോക്കു: ഇവിടെ മാധവീമണ്ഡപത്തിൽ, ഒരദ്ഭുതസ്ത്രീയുണ്ട്, ഉപാധ്യായനെപ്പോലെ

---

൧. ഉദ്ദാമം=തടവില്ലാത്തത്. ദിനേശകരോൽക്കരം=വെയിൽ. സ്നിഗ്ദ്ധപദത്തിന്നു സ്നേഹമുള്ള എന്നുകൂടി അൎത്ഥമെടുക്കണം. ദ്രു=വൃക്ഷം. കൊഴുത്തുതഴച്ച വൃക്ഷങ്ങളാകുന്ന സജ്ജനങ്ങൾക്കേ ദുൎജ്ജനോപമമായ കൊടുംവെയിലിനെ തടുക്കാൻ കഴിവുള്ളൂ.

ധ്യാനത്തിലിരിയ്ക്കുന്നു; മറെറാരുത്തിയുമുണ്ട്, അവളുടെ അടുക്കൽ, ദേവപൂജയ്ക്കു പൂവും ചന്ദനവുമെടുത്തു നില്ക്കുന്നു.

ജ്ഞാനരാശി:—കൌണ്ഡിന്യ, എന്നാൽ, നമുക്ക് ഈ രക്താശോകത്തിന്റെ ചുവട്ടിൽത്തന്നെ ഇരിയ്ക്കാം; എന്തിനു മാധവീമണ്ഡപം?

(രണ്ടുപേരും ഇരിയ്ക്കുന്നു.)

ശിഷ്യൻ:—(നോക്കി, ആശ്ചൎയ്യപരിഹാസത്തോടേ ആത്മഗതം) അയ്യോ, ഉപാധ്യായൻ, അയ്യോ, ഉപാധ്യായൻ, ഇവിടെ ഇരുന്ന് ഇവളെ ഉററുനോക്കുകയാണ്!

(പറഞ്ഞതിൻവണ്ണം മദനസുന്ദരിയും ചേടിയും പ്രവേശിയ്ക്കുന്നു.)

ജ്ഞാനരാശി:—(നോക്കിയിട്ട് ആത്മഗതം) അമ്പോ, ഇവളുടെ സൌന്ദൎയ്യസമൃദ്ധി:

ലാവണ്യവീചിനിരയാൽത്തരളായതാക്ഷി-
യീ വാമയാൽ കടുവിവേകദൃരക്ഷരങ്ങൾ
ആവോളവും കഴുകി, മന്മഥദേവമന്ത്രം
പാവുന്നു ചേതസി, ജിതേന്ദ്രിയനാമെനിയ്ക്കും! ൧

ചേടി:—കൊച്ചമ്മേ, ഈ മുത്തുചിപ്പിയിലാക്കിയ രക്തചന്ദനം, ഇവിടുത്തെ ദേഹസ്പൎശം നേടാത്തതുപോലെ കാണപ്പെടുന്നു; ഈ പിച്ചകമാകട്ടേ, ചിരപ്രാപ്തമെങ്കിലും കൊച്ചമ്മയാൽ കൊണ്ടാടപ്പെടാത്തതുനിമിത്തം, സൌരഭ്യത്താൽ വന്നുചേൎന്ന വണ്ടിണ്ടയുടെ ശബ്ദംകൊണ്ടു കൊച്ചമ്മയെ പഴിയ്ക്കുന്നതായി

൧. വാമ=സുന്ദരി. കടു......രങ്ങൾ=കൎക്കശമായ വിവേകത്തിന്റെ ചീത്ത അക്ഷരങ്ങൾ. വിവേകത്തെ പാടേ നീക്കി എന്നു സാരം. ചേതസി=മനസ്സിൽ.

തോന്നുന്നു; കൈത്താമരപ്പൂവിൽ പിടിച്ച ഈ വെററിലച്ചുരുളും, മുഖത്തെ മുകരാസ്ഥയാൽ പൊറുതികെട്ടതുപോലെ വാടിപ്പോകുന്നു! എന്താണ്, വസന്തപ്പിറപ്പാൽ ആഹ്ലാദിക്കേണ്ടുന്ന സമയത്ത് ഇവിടെയ്ക്കിങ്ങിനെ ഒരു മനഃക്ഷോഭം?

മദനസുന്ദരി:—(കേൾക്കാതെ ചുടുള്ള നെടുവീർപ്പിട്ട്)

മാകന്ദാങ്കുരനഞ്ഞുതീററയൊടുയിർ-
 കൊള്ളുന്നു കാർവണ്ടിനം;
വേകുന്നീല ഗളം പിടക്കുയിലുകൾ-
 ക്കാ,ളും കുഹൂവഹ്നിയാൽ;
ഏകുന്നീല ലയത്തെ, മാലയവിഷ-
 ക്കാററീ ലതയ്ക്കൊന്നിനും;
ഛീ, കെല്പില്ല യമന്നു: മാരശരമേ-
 ററിട്ടും മരിപ്പീല ഞാൻ! ൩

ജ്ഞാനരാശി:—കൌണ്ഡിന്യ, നിസ്സംഗന്മാരായ നമുക്കെന്താണിവിടെ? വരിക; പോകാം.

ശിഷ്യൻ:—ഉപാധ്യായ, നില്ക്കൂ, നില്ക്കൂ: അങ്ങയുടെ പൊട്ടപ്പഠിപ്പിക്കലാൽ വലഞ്ഞ ചെവി രണ്ടും ഈ സ്ത്രീകളുടെ മധുരഭാഷണങ്ങൾകൊണ്ടു കുളിർമപ്പെടുന്നുണ്ട്.

---

൩. മാക......ററയൊട്=മാവിൻപൂമൊട്ടാകുന്ന വിഷം ഭക്ഷിച്ചുകൊണ്ട്. ഗളം=കണ്ഠം. കുഹൂവഹ്നി=കുഹൂ (കുയിലിന്റെ ശബ്ദത്തിന്നു കുഹൂ എന്നു പറയും.)വാകുന്ന തീയ്. ലയം=മൂർച്ഛ. മലയവിഷക്കാററ്=മലയപർവ്വതത്തിൽനിന്നു വരുന്ന (സർപ്പസംപർക്കത്താൽ വിഷമയമായ)കാററ്. വിഷാശനാദികൾകൊണ്ടുപോലും മരണം ഭവിക്കുന്നില്ല എങ്കിൽ, യമന്ന് എന്തു ശക്തിയാണുള്ളത്?

ജ്ഞാനരാശി:—(ആത്മഗതം) എനിയ്ക്കും. (പ്രകാശം) കൌണ്ഡിന്യ, മനം കവരുന്ന വേശ്യാഭാഷണങ്ങളെക്കൊതിയ്ക്കുന്നതുകൊണ്ടാണ്, നിനക്കു പഠിപ്പിൽ ചെടിപ്പ്.

(ചേടി, 'കൊച്ചമ്മേ' ഇത്യാദി വാക്യം വീണ്ടും പറയുന്നു; മദനസുന്ദരി ചിന്തതന്നെ നടിയ്ക്കുന്നു.)

ചേടി:—(കൈ പിടിച്ചിട്ട്) മദനസുന്ദരിക്കൊച്ചമ്മേ, എന്താണിവിടുന്ന് * അമംഗളം പറയുന്നത്? ആഭരണമണിയുന്നില്ല; ഇതേമട്ടിലാണോ, കലാകരണ്ഡകനെ കാണുക?

മദനസുന്ദരി:—(ചമൽക്കാരത്തോടും ഹർഷത്തോടും കൂടി) തോഴി, എവിടെ, ആ ദ്യൂതകളിക്കാരൻ?

ചേടി:—എല്ലാദ്യൂതാടികളുടേയും ധനം ജയിച്ചുനേടിയ അദ്ദേഹം മദനോദ്യാനത്തിൽ ഇവിടുത്തോടൊന്നിച്ചു മധുപാനമഹോത്സവം കൊണ്ടാടാൻ തുടങ്ങുകയാണ്; ഇവിടുന്നയച്ചുകൊടുത്ത ആ ആഭരണപ്പെട്ടി കപടകേളിയമ്മയുടെ അടുക്കലെയ്ക്കയച്ചു എന്നും മദനോദ്യാനപാലൻ എന്നോടു പറയുകയുണ്ടായി.

മദനസുന്ദരി:—(ഉൽക്കണ്ഠയോടേ എഴുനേററ്) പ്രിയസഖി, വരു, വരു; എന്നെ ആശ്ലേഷിയ്ക്കു. (ചേടിയെ പുണരുന്നു.)

ശിഷ്യൻ:—ഉപാദ്ധ്യായ, വെന്തടിയട്ടേ, നമ്മുടെ ഈ തപസ്സ്! നോക്കു, നോക്കു ഇവളുടെ ഭാഗ്യം: മദനസുന്ദരി പിടിച്ചുപൂട്ടുന്നു!

ജ്ഞാനരാശി:—(ഉൽക്കണ്ഠയോടേ ആത്മഗതം) ശരിയാണ്,

* അമംഗളം—'മരിപ്പീച ഞാൻ' എന്നിങ്ങിനെ, മരണേച്ഛാവ്യഞ്ജകമായിട്ടുള്ളത്.

കൌണ്ഡിന്യൻ പറഞ്ഞതു്. (ശ്രുണ്ഠി നടിച്ച പ്രകാശം) എടാ, എടാ, നീ എന്തു പുലമ്പുന്നു! ആഃ ദുഷ്ട, നിന്റെ ദുർവിനയാഗ്നിയെ ഞാൻ ശാപജലംകൊണ്ടു കെടുത്തും.

(കമണ്ഡലുവിൽനിന്നു വെള്ളമെടുക്കാൻ തുടങ്ങുന്നു.)

ശിഷ്യൻ:—അങ്ങെന്തിനാണ്, വെറുതേ, കമണ്ഡലുജലം എടുക്കുന്നതു്? ഉഷ്ണദാഹംകൊണ്ടു തളരുന്നുവോ? എനിക്കറിയാം, അങ്ങയുടെ പ്രഭാവം!

ജ്ഞാനരാശി:—ഹൂഹ്, കപടകേളിയല്ല. മുതൽ തിരിച്ചുകിട്ടിയതറിഞ്ഞിട്ടും, നിനക്കു വിശ്വാസം വരുന്നില്ലേ?

ശിഷ്യൻ:—കപടകേളിയാണ് കുട്ടതെന്നാണല്ലോ, ആദ്യംതന്നെ അങ്ങെന്നെ വിശ്വസിപ്പിച്ചതു്.

മദനസുന്ദരി:—(ഔത്സുക്യത്തോടേ) എന്നാൽ വരിക; നമുക്ക് അങ്ങോട്ടുതന്നേ പോയി, ദൂതാടിയെ കാത്തിരിക്കാം.

(ചേടിയെ കൈക്കു പിടിച്ചു പുറത്തിനടക്കുന്നു.)

ശിഷ്യൻ:—വാഗ്വാദം നിർത്തുക. നോക്കു, നോക്കു, ഇവൾ പോകയാണ്!

ജ്ഞാനരാശി:—(നോക്കി, ഉൽക്കണ്ഠാനുഭാവങ്ങളോടേ, ആത്മഗതം) എയ്, പോവുകതന്നെയാണ്.

മാരദ്രുമത്തണൽ കണക്കിവളെത്രയെത്ര
ദൂരത്തു നീങ്ങിയൊഴിയുന്നു മനോഹരാംഗി,
പാരാതെയെന്നവയവങ്ങളെയത്രയത്ര
കേറിപ്പിടിപ്പിതൊരു ദുസ്സഹമായ താപം! ൨

൨. മാരദ്രുമത്തണൽ=കാമനാകുന്ന വൃക്ഷത്തിന്റെ തണൽ, തണലകലുംതോറും ചൂട് ഏറിവരുമല്ലോ.

ശിഷ്യൻ:—ഉപാധ്യായ, അങ്ങയുടേതുപോലെ, ദുസ്സഹവും തീവ്രവുമായിരിക്കുന്നു, സൂര്യന്റെ തേജസ്സ്; വരിക: നമുക്ക് ഈ മാധവീമണ്ഡപത്തിൽത്തന്നേ കടന്നുകൂടാം; ധ്യാനവും ധാരണയും മററും ഇവിടെത്തന്നേ വെച്ചാവാം.

ജ്ഞാനരാശി:—(ഹർഷോൽക്കണ്ഠകളോടെ ആത്മഗതം) എന്റെ ഉണ്ണി നെടുനാൾ ജീവിച്ചിരിക്കട്ടെ: എന്റെ അന്തർഗ്ഗതമാണ്, കൌണ്ഡിന്യൻ പറഞ്ഞതു്! (പ്രകാശം) ഉണ്ണിയുടെ ഇഷ്ടംപോലെ.

(ഇരുവരും കടക്കൽ നടിക്കുന്നു.)

ജ്ഞാനരാശി:—(ഉൽക്കണ്ഠയോടെ നോക്കി, ആത്മഗതം) എയ്, ഇതാ, മദനസുന്ദരിയാൽ * ആശ്ലേഷംകൊണ്ടു മാനിക്കപ്പെട്ട ആ തിണ്ണ; ഇതിന്മേൽ ഇത്തിരി കിടക്കാം.

(വിശ്രമം നടിക്കുന്നു.)

ശിഷ്യൻ:—ഉപാധ്യായന്ന് ഇവിടെ യഥേഷ്ടം അനുഷ്ഠിക്കാം, ധ്യാനവും ധാരണയും മററും.

ജ്ഞാനരാശി:—(മനസ്താപത്തോടെ ആത്മഗതം) ഇതെങ്ങിനെയാണിനി?

വാക്കുന്നു വീർപ്പു നിശ,മെങ്ങിനെ വായുരോധം?
വാക്കോ തദാഹ്വയചരം, ജപമെന്തു പിന്നെ?
പാക്കുന്നു ഹൃത്തിലചലം, വിഷ്ണു ഗമിച്ചിതെങ്ങോ;
നേക്കന്യദീക്ഷയരുളീ, ഭഗവാൻ സ്മരൻ മേ! ൧

---

* മദനസുന്ദരിയുടെ ദേഹസ്പർശത്തെ ആലിംഗനമാക്കി സംകല്പിക്കുന്നു.

൧. വായുരോധം=വായുവിനെ അടക്കൽ; പ്രാണായാമം. തദാഹ്വയചരം=അവളുടെ പേരിന്മേൽ സഞ്ചരിക്കുന്നത്; ദിഷ്ടിയാൽ ആ പേർ പുറപ്പെടുകയായി! വിഷ്ണു മനസ്സിൽനിന്ന് എവിടെക്കും പോയ്ക്കഴിഞ്ഞു. അന്യദീക്ഷ=മറ്റൊരു വ്രതാനുഷ്ഠാനം; മദനസുന്ദരീധ്യാനംതന്നെ!

എനിയ്ക്കിതാ, സർവ്വാംഗങ്ങളിലും ചൂട വൎദ്ധിയ്ക്കുന്നു; അതിനാൽ, ഈ കുളിർതിണ്ണമേൽത്തന്നേ കിടന്നരുളാം.

(അപ്രകാരം ചെയ്യുന്നു.)

ശിഷ്യൻ:—(സംഭ്രമം ഭാവിച്ച്) എന്താണ്, ഉപാദ്ധ്യായൻ ഇങ്ങിനെ കിടന്നരുളുന്നത്!

ജ്ഞാനരാശി:—(വാസ്തവം മറച്ച്) ഉണ്ണി, കൌണ്ഡിന്യ, എന്നെ ഒരു കൊടുംപനി പിടികൂടിയിരിയ്ക്കുന്നു.

ശിഷ്യൻ:—(തൊട്ടുനോക്കിയിട്ട്) അയ്യോ, ഇവിടെയ്ക്കു കടുത്ത പനി! അങ്ങയ്ക്കറിയാമല്ലോ, പനി നിൎത്താനുള്ള മന്ത്രം; പിന്നെ, എന്തിനു കഷ്ടപ്പെടുന്നു?

ജ്ഞാനരാശി:—(ആലോചിച്ച്, ആത്മഗതം) മദനസുന്ദരിയുടെ വിരഹമാകുന്ന പനികൊണ്ടു വലഞ്ഞിരിയ്ക്കുന്ന എനിയ്ക്ക്, അവളെ വശീകരിപ്പാനുള്ള മന്ത്രം പ്രയോഗിയ്ക്കുകതന്നെയേ ശരണമുള്ളു. വായാടിയായ ശിഷ്യരാക്ഷസനാൽ * ഭ്ലാണിയ്ക്കപ്പെട്ട ഞാൻ ഉരുതയയ്ക്കുകയും മററും എങ്ങിനെ ചെയ്യും? അതിനാൽ ഇങ്ങനെയാവാം. (പ്രകാശം) ഉണ്ണി, കൌണ്ഡിന്യ, എന്നെ ഓൎമ്മിപ്പിച്ചതു നന്നായി: എഴുതാനുള്ള ഉപകരണങ്ങൾ കൊണ്ടുവരിക; ഞാൻ പനി ശമിയ്ക്കാനുള്ള മന്ത്രത്തെ കിട്ടുണ്ടാക്കാം.

ശിഷ്യൻ:—(പോയി തിരികെ വന്നിട്ട്) ഇതാ, ഉപകരണങ്ങൾ; ഉപാദ്ധ്യായൻ എഴുതിക്കൊൾക.

---

* ഭ്ലാണിയ്ക്കപ്പെട്ട—രഹസ്യമൊക്കെ ഈ രാക്ഷസൻ ഒണ്ണത്തറിയും!

ജ്ഞാനരാശി:—(പൂതണക്കിൻതോലെടുത്തു വശീകരണമന്ത്രമെഴുതി, മടക്കിയിട്ട്) ഉണ്ണി, കൌണ്ഡിന്യ, ഇത് അരച്ച ചന്ദനംകൊണ്ടു പൊതിഞ്ഞു തകിടാക്കി കൊണ്ടുവരു; അതു കെട്ടിയാൽ എന്റെ പനി മാറും.

ശിഷ്യൻ:—(എഴുത്തുവാങ്ങി ചുറ്റിനടന്നിട്ട്) ഞാൻ നോക്കട്ടേ, എന്താണിതിൽ എഴുതിയിരിക്കുന്നതെന്ന്. (അഴിച്ചു വായിച്ചിട്ടു, പുഞ്ചിരിയോടെ) എയ്, മന്ത്രത്തിന്നുശേഷം, 'മദനസുന്ദരി എനിക്കു വശപ്പെടട്ടേ' എന്നെഴുതിയിരിക്കുന്നു. ഇതു ഞാൻ പൊറുക്കില്ല: ഞാനും മദനസുന്ദരീസംഗമമാശിച്ചാണ് പ്രാണധാരണംചെയ്യുന്നത്. അതിനാൽ, ഇങ്ങിനെയാവാം. ('കപടകേളി എനിക്കു വശപ്പെടട്ടേ' എന്നു തിരുത്തിയെഴുതി, മുമ്പേത്തെപ്പോലെതന്നെ മടക്കി, അരച്ച ചന്ദനംകൊണ്ടു തകിടാക്കി, തിരിച്ചുവന്നിട്ട്) ഉപാദ്ധ്യായൻ ഇതു കെട്ടിക്കൊള്ളുക.

(ജ്ഞാനരാശി തകിടു വാങ്ങി ധരിക്കുന്നു.)

ശിഷ്യൻ:—(ഹർഷാശ്ചര്യങ്ങൾ ഭാവിച്ച്) എയ്, ഇത്തിരിനേരംകൊണ്ട് ആചാര്യന്നു പനി വിട്ടതായി തോന്നുന്നു!

ജ്ഞാനരാശി:—(ആത്മഗതം) * പലപ്പോഴും അനുഭവിച്ചിട്ടുള്ളതാണ്, ഈ മന്ത്രത്തിന്റെ സദ്യഃഫലം; ഈ വിഷവിഷമസ്വഭാവനായ ശിഷ്യൻ അരികത്തുണ്ടുതാനും! അതിനാൽ; ഇങ്ങിനെയാവാം. (പ്രകാശം) ഉണ്ണി, കൌണ്ഡിന്യ, എന്തിനു മന്ത്രപ്രയോഗം? ഞാനിപ്പോൾ ജ്വരശാന്തിക്കുള്ള ഭഗവൽപ്പൂജ നടത്താൻ വി

---

* മദനസുന്ദരി ഉടനെ വന്നുചേരുമെന്നു സാരം. വിഷ...... സ്വഭാവൻ=വിഷം പോലെ വിഷമമായ (അപായകരമായ) സ്വഭാവത്തോടുകൂടിയവൻ.

ചാരിയ്ക്കുന്നു; അതിന്നു, വിചിത്രവർണ്ണസൌരഭ്യസമൃദ്ധിയുള്ള പുഷ്പങ്ങൾ കൊണ്ടുവരിക.

ശിഷ്യൻ:—ഉപാധ്യായന്റെ കല്പനപോലെ. (പോനിട്ട്, ആത്മഗതം) * ഞാനറിഞ്ഞിരിയ്ക്കുന്നു, ഉപാധ്യായനെ. അതിനാൽ, എനിയ്ക്കെന്തിനു പുഷ്പങ്ങൾ? ഈ അരയാലിന്റെ കൊമ്പത്തു കേറിയിരുന്ന് എല്ലാം നോക്കിക്കാണ്ണാം.

(അപ്രകാരം ചെയ്യുന്നു.)

ജ്ഞാനരാശി:—(മുഖമ്പാട്ടുമനാക്കി ഹർഷത്തോടെ) അഹഹ, മന്ത്രപ്രഭാവം ഫലിച്ചു: ഇതാ, പൂവും വെററിലയും മററുമാകുന്ന കാഴ്ചദ്രവ്യങ്ങളെടുത്തു കപടകേളി മദനസുന്ദരിയുടെ ദൂതിയായി ഇങ്ങോട്ടു വരുന്നു!

(പറഞ്ഞതിൻവണ്ണം കപടകേളി പ്രവേശിയ്ക്കുന്നു. അവൾ ജ്ഞാനരാശിയുടെ മുമ്പിൽ കാഴ്ചദ്രവ്യം കൊണ്ടുവെച്ച്, അത്ഥഗർഭമായി ചിരിച്ച്, ലജ്ജയോടെ ഇരിയ്ക്കുന്നു.)

ജ്ഞാനരാശി:—(ഗർവോടും ഹർഷത്തോടും കൂടി) ഭദ്രേ, കിട്ടിയോ, ആ മുതൽ?

കപടകേളി:—(ഉൽക്കണ്ഠയോടെ) സുഭഗ, ആ പോയ മുതൽ കിട്ടിക്കഴിഞ്ഞു; എന്നാൽ എന്റെ ഹൃദയം ഇവിടുന്നപഹരിച്ചിരിയ്ക്കുന്നു. അതിനാൽ ഇവിടുന്നുതന്നേ ശരണം!

ജ്ഞാനരാശി:—(ആത്മഗതം) എയ്, ഇതെന്താണ്? ഇവൾക്കു കടിമൂലം കാമവികാരം മൂത്തിരിയ്ക്കുമോ? എ

* മദനസുന്ദരിയുടെ ആഗമനം പ്രതീക്ഷിച്ചാണ്, ഉപാധ്യായൻ എന്നെ അകററിയത് എന്ന് എനിയ്ക്കു മനസ്സിലായി.

ണ്ടുവേണ്ടൂ, ഇതിന്നുത്തരം? എന്റെ * അഭിമതത്തോടു യോജിപ്പിയ്ക്കുകതന്നെ. (പ്രകാശം) ഭദ്രേ, ഭവതിയുടെ മകളായ മദനസുന്ദരിയ്ക്കു സുഖമല്ലേ?

കപടകേളി:—(ഈൎഷ്യയോടേ) അല്ല, എന്റെ മകളല്ല, ജ്യേഷ്ഠത്തിയാണവൾ. ഞാനാകട്ടേ, അങ്ങയെപ്പോലുള്ള കാമുകവൎഗ്ഗത്തിന്റെ പ്രസാദത്താൽ സുഖിച്ചു കുറെ തടിച്ചുപോയതുകൊണ്ടു, താഴെയാണെങ്കിലും മറിച്ചു തോന്നപ്പെടുന്നു എന്നേ ഉള്ളൂ.

ജ്ഞാനരാശി:—(പരിഹാസത്തോടേ ആത്മഗതം) അമ്പോ, കിഴവിയുടെ ക്ലൂസലില്ലായ്മ! അഥവാ, ഇതു യുക്തം തന്നെ:

വായ് വീൎപ്പിച്ചു നികത്തുമൊട്ടിയ കവിൾ-
ദ്വന്ദ്വത്തെ, വായുക്കളാൽ;
ഭാവിയ്ക്കും മുലകൾക്കയച്ചു, ബഹുധാ
മാൎത്തട്ട പൊന്തിയ്ക്കയാൽ;
പാഴ്വെൺകുന്തൽ മറച്ചുവെച്ചു, മകളെ-
ക്കാളും ചുരുക്കം വയ-
സ്സേറ്റു;-വം ഹന്ത, മുതുക്കിമേഷ്യകൾ നടി-
ച്ചീടുന്നു താരുണ്യമേ! ൩൭

---

* മദനസുന്ദരീസമാഗമേച്ഛയോടു് എന്നൎത്ഥം.

൩൭. വായുക്കളാൽ—വായുവിനെ നിൎത്തി, നിൎത്തി, വായ് വീൎപ്പിച്ചു. നികത്തും—പൊങ്ങിയ്ക്കും. ഭാവിയ്ക്കും=നടിയ്ക്കും; ഉണ്ടെന്നു വരുത്തും. പാഴ് വെൺകുന്തൽ=നരച്ച പൊട്ടത്തലമുടി. ചുരുക്കം—ചുരുക്കിപ്പറയും. താരുണ്യമേ=യൌവനം തന്നെ.

കപടകേളി:—(ഉൽക്കണ്ഠയോടേ) സുഭഗ, കാവിമുണ്ട് അഴിച്ചുകളയു; ഞാൻ രക്തചന്ദനം പൂശിക്കട്ടെ.

ജ്ഞാനരാശി:—(ആത്മഗതം) അമ്പോ, കിഴവിയുടെ വികാരങ്ങൾ! അഥവാ,

മുൻ യൌവനത്തിൽസ്സോൽക്കണ്ഠ-
മതിസേവിതനാം സ്മരൻ
ദാക്ഷിണ്യത്താൽ ത്യജിപ്പീലെ-
ന്നാവാം കിഴവിമാർകളെ! ൧

(പ്രകാശം) നിൽക്കുക, നിൽക്കുക:

നേക്കീ വിചിത്രരസലീലകളാലഗാധ-
ച്ചേക്കണ്ടിൽ വീഴലിനു ദൂരനമസ്സിതാ, മേ;
സൌഖ്യേന ഞാനിവിടെ നീരസമാം തപസ്വി-
മാർഗ്ഗേ ചരിക്കുവന,പാതവിശങ്കമമ്മേ! വൃ

കപടകേളി:—(പരിഹാസത്തോടേ) സുഭഗ, അങ്ങു നാഗരികനാണ്; പരിഹസിക്കാനറിയാം: എന്നെ അമ്മ എന്നാണല്ലോ വിളിക്കുന്നത്! എന്നാൽ, ഭഗവത്ഭക്തന്മാരുടെ രഹസ്യം അങ്ങേക്കറിഞ്ഞുകൂടാ. ആ ശ്ലോകം അങ്ങു കേട്ടിട്ടില്ല:

---

൧ വൃദ്ധമാർ യൌവനകാലത്തു ഉൽക്കണ്ഠം സേവിച്ചവരാണല്ലോ എന്ന കൂറുമൂലം അവരെ കാമൻ ത്യജിക്കാതിരിക്കയായിരിക്കും!

വൃ: നേക്ക് = ശരിക്ക്; തീച്ചയായും. ദൂരനമസ്സ് = ദൂരനമസ്കാരം. നിയതമായ ആ വീഴ്ചയിനെ ഞാൻ എന്നെന്നേക്കുമായി പരിഹരിക്കുന്നു എന്നു സാരം. അപാതവിശങ്കം = ഭ്രംശശങ്കകൂടാതെ. ശൃംഗാരവിലാസങ്ങൾ ചേക്കണ്ടിൽ (പാപഗർത്തത്തിൽ) വീഴിക്കും, തീച്ച; തപസ്വിമാർഗ്ഗസഞ്ചാരണമാകട്ടെ, അധഃപതനരഹിതമാകുന്നു.

കന്നിച്ച ഭക്ത്യാ സേവിക്കും
കന്ദൎപ്പനെയെവൻ സദാ,
നന്ദിക്കുമേററമവനിൽ,-
കന്ദൎപ്പന്നച്ഛനച്യുതൻ. ൻ

എനിക്കറിഞ്ഞുകൂടാ, ഞാൻ എത്ര * ഇരുപതു ഭഗവ ൽഭക്തന്മാരെ എന്റെ സുരതമാകുന്ന പലകമേൽ ഇരു ത്തിയിട്ടുണ്ടെന്നു്!

ജ്ഞാനരാശി:—(ക്രോധത്തോടെ) ആഃ ദുഷ്ടേ, ഭഗവൽഭക്ത ദൎശനത്തെ ദൂഷിക്കുന്ന പാപംകൊണ്ടു നീ അധഃപതി ച്ചുപോകും!

കപടകേളി:—(ചിരിച്ച്) സുഭഗ, ഞാൻ വീഴില്ല: ഇതാ, അങ്ങയുടെ ദണ്ഡുണ്ട്, എനിക്കൂന്നിന്!

(ദണ്ഡു തൊടുന്നു.)

ജ്ഞാനരാശി:—ആഃ പാപിനി, തൊടരുത്, തൊടരുത്: നിങ്കൽ യമദണ്ഡാണ്, ഈ ദണ്ഡ്!

(ദണ്ഡു തട്ടിപ്പറിച്ചു തല്ലാൻ തുടങ്ങുന്നു.)

കപടകേളി:—(വെമ്പലോടെ പിൻവാങ്ങി) എട എട കെട്ട സന്ന്യാസി, എന്റെ കോകിലനും പാരാവതനും ഇ വിടെ ഇല്ലാത്തതിനാലാണ്, നീ എന്നെ ഒരനാഥ യെ എന്നപോലെ തല്ലുന്നത്!

(ദ്രുതിയോടെ കോകിലനും പാരാവതനും പ്രവേശിക്കുന്നു.)

പാരാവതൻ:—കോകിലക, ഈ ഉദ്യാനത്തിലെങ്ങും കാ ണുന്നില്ല, നമ്മൾക്കു കളുവൂകാററം ഉണ്ടാക്കിത്തീൎക്കുന്ന ആ കെട്ടസന്ന്യാസിയെ!

---

* ഇരുപതിരുപതുപേരെ കാൽകഴുകിച്ചൂട്ടുക ഒരു പുണ്യവ്രത മാണല്ലോ!

ജ്ഞാനരാശി:—(മുമ്പോട്ടു നോക്കി ഭയത്തോടെ) അമ്മേ, ഭവതിതന്നെയേ എനിയ്ക്കിവിടെ ശരണമുള്ളൂ!

കപടകേളി:—(ക്രോധത്തോടെ) ഇപ്പോഴും എന്നെ അമ്മ എന്നു വിളിയ്ക്കുന്നുവോ!

ജ്ഞാനരാശി:—(വിനയത്തോടെ) സുന്ദരി, എന്റെ പ്രാണനെ രക്ഷിയ്ക്കുക; ഭവതിയ്ക്കധീനനാണ് ഞാൻ.

കപടകേളി:—എന്നാൽ, ഭഗവാൻ ധ്യാനം നടിച്ചിരുന്നുകൊൾക.

(ജ്ഞാനരാശി അപ്രകാരം ചെയ്യുന്നു.)

കോകിലൻ:—(മുമ്പോട്ടു നോക്കി ഹർഷത്തോടെ) പാരാവത, നോക്കൂ, നോക്കൂ: ഇതാ ഇരിയ്ക്കുന്നു, ആ സന്ന്യാസി; അമ്മയുമുണ്ട് അടുക്കൽ. വരൂ, നമുക്ക് അടുത്തുചെല്ലാം.

രണ്ടുപേരും:—(അടുത്തുചെന്നു, ഭക്തിയോടെ, ഉറക്കെ) അമ്മ ഇവിടെയാണോ?

കപടകേളി:—(കൈകൊണ്ടു വിലക്കി ഒച്ച താഴ്ത്തി) കോകിലക, ശബ്ദിയ്ക്കാതെ നില്ക്കുവിൻ; ഭഗവാനു ധ്യാനഭംഗം വരരുത്.

കോകിലൻ:—അമ്മേ, ഇയ്യാൾ ഒരു കടുംകെടിയുടെ മത്തിൽക്കുടുങ്ങിയിരിയ്ക്കയാണെന്ന് എനിയ്ക്കു തോന്നുന്നു: കണ്ണും ചിമ്മി കറങ്ങുകയാണല്ലോ! (പാരാവതനെ കടാക്ഷിച്ച്) തന്റെ പക്ഷം എന്താണ്?

പാരാവതൻ:—കോകിലക, അതുതന്നെയാണിത്. വരൂ; ഇയ്യാളെ കുളത്തിലെ വെള്ളത്തിൽ മുക്കാം.

(അതിന്നൊരുങ്ങുന്നു.)

കപടകേളി:—(സംഭ്രമത്തോടെ) ഏയ്, എന്താണിത്? നില്പിൻ, ഹേ നില്പിൻ: തിയ്യിൽച്ചെന്നു ചാടേണ്ട!

കോകിലൻ:—അമ്മേ, ഇയ്യാാം തീയാണെങ്കിൽ, ഇയ്യാളെ എന്നും മടിയിൽ വെയ്ക്കുന്ന ഇവിടുന്നു ദഹിച്ചു പോകാത്തതെന്താണ്?

(രണ്ടു പേരുംകൂടി ഖട്ഫന താങ്ങിയെടുക്കുന്നു; ജ്ഞാനരാശി ഹും എന്നു തലയിളക്കുന്നു.)

പാരാവതൻ:—കോകിലക, രോമങ്ങാംക്കു വഴുക്കലുള്ളതിനാൽ ഇയ്യാളെ എടുക്കാൻ വയ്യാ!

കോകിലൻ:—പാരാവത, താൻ കൈകളിലും, ഞാൻ കാലുകളിലും പിടിയ്ക്കാം.

(ഇരുവരും അപ്രകാരം ചെയ്യുന്നു.)

പാരാവതൻ:—(കൈമേൽനിന്നു തകിടു പൊട്ടിച്ചു കയ്യിൽ വെച്ചു, മോതിരം കണ്ടറിഞ്ഞിട്ട്) കോകിലക, ഈ മോതിരം നോക്കി മനസ്സിലാക്കിക്കൊാംക: കാമശാസ്ത്രം പഠിപ്പിച്ചതിന്നു ഗുരുദക്ഷിണയായി, അമ്മ ഇയ്യാാംക്കു കൊടുത്തതാണ്!

കോകിലൻ:—(പരിഹാസത്തോടേ) കൊള്ളാം, അമ്മേ, കൊള്ളാം: മുതലൊക്കെ ഇയ്യാാംക്കു കാണിയ്ക്കുവെയ്ക്കുന്നു; കളവുകുററമോ, ഞങ്ങളുടെ തലയിൽ ചുമത്തുന്നു!

(രണ്ടുപേരും ജ്ഞാനരാശിയെ ഉലയ്ക്കുന്നു.)

ജ്ഞാനരാശി:—(നിലവിളിയോടേ) കൌണ്ഡിന്യ, കൌണ്ഡിന്യ, നീ എവിടെയാണ്, എവിടെയാണ്? ഞാനിതാ, നിന്നെ വിട്ടു വിഷ്ണുലോകം പൂകുന്നു!

കോകിലൻ:—* പാതാളക്കുണ്ട് എന്നു പറയുക!

---

* വിഷ്ണുലോകത്തിലെയ്ക്കല്ല, പാതാളക്കുണ്ടിലെയ്ക്കാണ് നീ പോവുക എന്നു സാരം.

പാരാവതൻ:—കോകിലക, ഈ തിരുവടിയെ ഈ അടുത്തുതന്നെയുള്ള വിഷ്ണുദൈവതമായ അരയാലിന്മേൽ കെട്ടിത്തൂക്കാം; കുറെനേരം * ഖേചരസിദ്ധി അനുഭവിക്കട്ടെ!

(കോകിലൻ മേല്പോട്ടു കൊമ്പു നോക്കുന്നു.)

ശിഷ്യൻ:—(ഭയത്തോടേ ആത്മഗതം) പേടികൊണ്ടു കത്തുന്ന ഇയ്യാൾ മററുള്ളവനേയും കത്തിച്ചുകളയും! അതിനാൽ, ഇങ്ങിനെയാവാം. (പ്രകാശം) രണ്ടുപേക്കും ദീർഗ്ഘായുസ്സ്, ദീർഗ്ഘായുസ്സ്! എടുക്കിൻ, എടുക്കിൻ ഈ കള്ളത്തപസ്വിയെ; ഞാനിറങ്ങിവരാം. ഇയ്യാളാണ് നിത്യവും എന്റെ ഉദ്യാനത്തിലെ പൂവൊക്കെ നുള്ളുന്നത്. ഞാൻ ഇവിടെ ഇരുന്നു നോക്കും; കണ്ടെത്തില്ല!

(ഇറങ്ങിയതായി നടിച്ചു, തല്ലാൻ തുടങ്ങുന്നു.)

ജ്ഞാനരാശി:—അഹോ, ഗുരുഭക്തിമേന്മ! ആകട്ടെ, സാധു ചാവാതിരിക്കട്ടെ!

(കപടകേളി ചിരിച്ചു ജ്ഞാനരാശിയുടെ മുഖത്തെയ്ക്കു നോക്കുന്നു.)

പാരാവതൻ:—എട, എട, താനോ ഉദ്യാനപാലൻ?

ശിഷ്യൻ:—അതെ.

കോകിലൻ:—പാരാവത, അമ്മ പതുക്കെ ചിരിച്ചു സന്ന്യാസിയുടെ മുഖത്തെയ്ക്കു നോക്കുന്നുണ്ടല്ലോ; അതിനാൽ, ഇവൻതന്നെയാണ്, ഇയ്യാളുടെ കൂട്ടുകാരൻ കൌണ്ഡിന്യൻ.

(എന്നു, ചെട്ടെന്നടുത്ത് അയാളെയും പിടിക്കുന്നു.)

---

* ആകാശസഞ്ചാരമാകുന്ന 'സിദ്ധി'. അരയാലിന്റെ ദേവത വിഷ്ണുവത്രേ.

പാരാവതൻ:—ഇവനും, ഈ തിരുവടിയുടെയാണ്; അതിനാൽ, ഇവിടെ ഇരുവക്കും ഒപ്പംതന്നെ സിദ്ധി വരട്ടെ!

(എന്നു, യോഗപട്ടങ്ങൾകൊണ്ടു രണ്ടുപേരുടേയും കഴുത്തു കെട്ടുന്നു.)

ശിഷ്യൻ:—(നിലവിളിയോടേ കിതച്ച്) നിധികൾ അവയുടെ സ്ഥാനങ്ങളിൽത്തന്നെ സ്ഥിതിചെയ്യട്ടേ: ലോകം ദാരിദ്ര്യത്താൽ വാടിത്തളരട്ടേ: ജ്ഞാനരാശി മൃതിപ്പെടുകയായി!

കോകിലൻ:—(കോപത്തിയോടേ) എട എട, തന്റെ ഗുരുവിന്നു നിധികൾ അറിയാമോ?

ശിഷ്യൻ:—ഇദ്ദേഹം ഇവിടെ ആരെയാണ് കൃതാർത്ഥനാക്കിയിട്ടില്ലാത്തത്?

കോകിലൻ:—(പെട്ടെന്ന് അടുത്തു ചെന്ന്) ഭഗവൻ, ജ്ഞാനരാശേ, ഞങ്ങളെ അനുഗ്രഹിച്ചാലും!

ജ്ഞാനരാശി:—(ആത്മഗതം) നന്നായി, കൌണ്ഡിന്യ, നന്നായി! ഇങ്ങിനെയാകാം. (പ്രകാശം) ഉണ്ണി, ഇയ്യാൾ വേദനമൂലം പേപറകയാണ്. * ഞങ്ങളിൽ അഭിമതം നടത്തിക്കൊൾക.

(കോകിലനും പാരാവതനും ഇരുവരുടേയും കെട്ടഴിച്ചു കാല്ക്കൽ വീഴുന്നു.)

രണ്ടുപേരും:—ഇവിടുന്നു പ്രസാദിച്ചാലും, പ്രസാദിച്ചാലും: ഞങ്ങളുടെ ദാരിദ്ര്യം തീർത്താലും.

ജ്ഞാനരാശി:—ഉണ്ണികളേ, ഞാൻ ക്ഷമിച്ചു: ക്ഷമാധനരാണല്ലോ, എന്നെപ്പോലുള്ളവർ. പരോപകാരമൊ

---

* ഞങ്ങളെ കൊല്ലുകതന്നെ ചെയ്തുകൊള്ളുക എന്നു സാരം.

ന്നത്രേ, പരമകാരുണികരായ ഞങ്ങളുടെ ഉററ ധൎമ്മം. തീൎച്ചയായും അനുഗ്രഹിയ്ക്കപ്പെടേണ്ടവരാണ്, ഉണ്ണികളിരുവരും. അതിനാൽ, എഴുന്നേല്പിൻ.

രണ്ടുപേരും:—(എഴുന്നേററിട്ട്) ഇവിടെയ്ക്കു ദീൎഘായുസ്സ്, ദീൎഘായുസ്സ്!

ജ്ഞാനരാശി:—(ഗൎവ്വോടേ)

പുരികത്തലക്കൊണ്ടൊരാജ്ഞ ഞാനി-
ങ്ങരുൾകിൽ, ബ്ഭൂവിത്തു കുംഭദാസിപോലെ,
നിധികുംഭശതത്തെയേതൊരാൾതൻ
നിലയത്തിങ്കൽ നിരത്തിവെയ്ക്കുകില്ല? ൫൦

കൌണ്ഡിന്യ, * മേത്തോന്നിച്ചാറു കൊണ്ടുവരു.

ശിഷ്യൻ:—എന്തിനാണത്?

ജ്ഞാനരാശി:—നീ കേട്ടിട്ടില്ലയോ?

മന്ത്രം ജപിച്ച മേത്തോന്നി-
ച്ചാറാൽക്കണ്ണെഴുതിടുകിൽ,
നിധാനമോ നിധനമോ
നേടുമേ ധീരമാനസൻ. ൫൫

കോകിലൻ:—ഭഗവാനേ, നിധാനത്തെക്കാൾ മീതെയാണോ നിധനം?

---

൫൦. കുംഭദാസി = വിടുവേലക്കാരി. നിധികുംഭശതത്തെ = അനേകം നിധികുംഭങ്ങളെ. നിലയം = ഗൃഹം.

* ലാംഗലീരസം എന്നാണ് മൂലത്തിൽ. ലാംഗലിയ്ക്കു നാംക്കൂരുണ, നീൎത്തിപ്പലി, മറിക്കുന്നി എന്നീ അൎത്ഥവുമുണ്ട്; ഇവിടെ ഏതൎത്ഥമെടുക്കണമെന്നറിഞ്ഞുകൂടാ; ഒരൎത്ഥമെടുത്തു എന്നേ ഉള്ളു.

൫൫. നിധാനം = നിധി. നിധനം = മരണം.

ജ്ഞാനരാശി:— * മാത്രയ്ക്കു കുറവുണ്ടെങ്കിലും, സർവ്വദുഃഖങ്ങളേയും ശമിപ്പിയ്ക്കുന്ന നിധനം നിധാനത്തെക്കാൾ നല്ലതുതന്നെ!

കോകിലൻ:— എന്നാൽ, ഞങ്ങൾക്ക് അതുതന്നെയാകട്ടെ.

ജ്ഞാനരാശി:— കാ. കൌണ്ഡിന്യ, വേഗം, വേഗം.

ശിഷ്യൻ:— ഇവിടുത്തെ ആജ്ഞപോലെ. (പോയി തിരിച്ചുവന്നിട്ട്) ഇതാ, അത്; ഉപാദ്ധ്യായൻ വാങ്ങിക്കൊൾക.

ജ്ഞാനരാശി:—(വാങ്ങിയിട്ട്) ആദ്യം ആരുടെ കണ്ണിലാണ് മരുന്നെഴുതേണ്ടത്?

കോകിലൻ:—എന്റെ.

പാരാവതൻ:—(അടുത്തു ചെന്നിട്ട്) എന്റെ.

കപടകേളി:—ഭഗവാനേ, ഈ പെണ്ണുങ്ങളിലും വേണം, ഇവിടെയ്ക്കു ദയ!

ജ്ഞാനരാശി:—എയ്, ഉൽക്കണ്ഠ എന്തിന്? എല്ലാവക്കും അടുത്തു, നിധനം!

പാരാവതൻ:— എന്നാൽ, കോകിലന്നു ചെയ്തുകൊള്ളുക.

ജ്ഞാനരാശി:—(അതു ചെയ്തിട്ട്) ഉണ്ണി, ഈ മരച്ചുവട്ടിൽ നോക്കുക.

(കോകിലൻ നോക്കുന്നു.)

പാരാവതൻ:—കോകിലക, വല്ലതും കാണുന്നുണ്ടോ?

---

* നിധനം എന്ന പദത്തിലെ ധകാരം ദീർഘമല്ലാത്തതിനാലാണ്, മാത്രക്കുറവ്.

കോകിലൻ:—ഒന്നുമില്ല.

ജ്ഞാനരാശി:—(മററുള്ളവർ കേൾക്കാതെ) ഉണ്ണി, പാരാവത, പരമാത്ഥമാണ്, ഈ ലോകോക്തി:— * 'ഇല്ല, ത്ഥലോലുപനു ബാന്ധവനും സുഹൃത്തും.' കാണുന്നുണ്ടെങ്കിലും, ഇവൻ പറയുന്നില്ലല്ലോ! എല്ലാടത്തും അടിയ്ക്കടിയ്ക്കുണ്ട് നിധികൾ എന്നതു ഭ്രാന്തുപറയലാണോ? അതിനാൽ, നിനക്കു മറെറാന്നു കാണിച്ചു തരാം.

(എന്നു, പാരാവതന്റെ കണ്ണിൽ മരുന്നെഴുതുന്നു.)

കപടകേളി:—ഭഗവാനേ, എന്റെയും.

(ജ്ഞാനരാശി കപടകേളിയുടെ കണ്ണിലും മരുന്നെഴുതുന്നു.)

കോകിലൻ:—(മററുള്ളവർ കേൾക്കാതെ) പാരാവത, വല്ലതും കാണുന്നുണ്ടോ?

പാരാവതൻ:—ഒന്നുമില്ല.

കോകിലൻ:—അമ്മേ, അമ്മ വല്ലതും കാണുന്നുണ്ടോ?

കപടകേളി:—ഇല്ല, ഇല്ല. കണ്ണു നറുങ്ങുന്നു.

കോകിലൻ:—(മററവർ കേൾക്കാതെ) പാരാവത, അമ്മ കാണുന്നില്ല. താൻ കാണുന്നില്ല, ഞാൻ കാണുന്നില്ല. എന്താണിനി ചെയ്യേണ്ടത്? (പതുക്കെ പറഞ്ഞുറച്ചിട്ട്) ഇങ്ങിനെയാകാം. (പ്രകാശം) ഉപാധ്യായ, കുറച്ചേ എഴുതിയുള്ളു. അതിനാൽ വേറെ ചാറുകൊണ്ട് ഇവിടുന്ന് എന്റെയും, ശിഷ്യൻ പാരാവതന്റെയും കണ്ണു

---

* പണമേ ഉണ്ണം—എന്നു കരുതുന്നവനു ബന്ധുവെവിടെ? സ്നേഹിതനെവിടെ?

കൾ എഴുതുക; എന്നാൽ ഒപ്പംതന്നെ ഓരോ നിധി ഞങ്ങളിരുവരും കാണുമല്ലോ.

(ജ്ഞാനരാശിയും ശിഷ്യനും അപ്രകാരം ചെയ്യുന്നു. കോകില പാരാവതർ മുറുകെപ്പിടിച്ചു ഗുരുശിഷ്യരുടെ കണ്ണുകളിൽ തങ്ങളുടെ കണ്ണുകൾ വെച്ചമക്കുന്നു.)

ജ്ഞാനരാശിയും ശിഷ്യനും:—(വേദന നടിച്ചു) കൃഷ്ണ, കൃഷ്ണ, കണ്ണു പൊടിയുന്നു!

കോകിലനും പാരാവതനും:—ദുഷ്ടരേ, എടുത്തുകൊൾവിൻ, എടുത്തുകൊൾവിൻ നിധി!

ജ്ഞാനരാശി:—ശരി: കൌണ്ഡിന്യ, എന്തോ വിഷമരുന്നാണ് നീയിക്കൊണ്ടുവന്നത്; ഇതല്ല, ആ നേത്രാഞ്ജനം.

ശിഷ്യൻ—ഉപാധ്യായ, അങ്ങ് എന്നെ കൊല്ലാൻ നോക്കുകയാണോ? കണ്ണ് ഇങ്ങിനെതന്നെ പൊടിഞ്ഞാൽ ഞാൻ ചത്തു!

പാരാവതൻ:—(അതിവേദനയോടേ) അയ്യോ ആവൂ, അയ്യോ ആവൂ, ഞാൻ അസ്ഥാനത്തു ചത്തുകഴിഞ്ഞു!

കോകിലൻ:— പാരാവത, താൻ എന്തിനു വ്യസനിക്കുന്നു?

മോന്താതിരുന്നോ മധു വല്ലതും പുരാ?
പുല്കാതിരുന്നോ മടവാരിലൊന്നിനെ?
ചൂതാട്ടമില്ലാതൊരു നാൾ കഴിഞ്ഞിതോ?
നമ്മൾക്കു മാലിന്നിടയെന്തു പാരിതിൽ? ൧൫

ജ്ഞാനരാശി:— (പരിഹാസത്തോടേ ആത്മഗതം) ശരിയാണിത്: കൃതകൃത്യർ മൃത്യുവിനെ, ഒരു പ്രിയപ്പെട്ട അ

തിഥിയെ എന്നപോലെ കാത്തിരിയ്ക്കും! (പ്രകാശം) ഉണ്ണികളേ, കോകിലപാരാവതന്മാരേ, ഇവിടെ സമീപത്തൊരേടത്തു കുളമുണ്ട്; കണ്ണു കഴുകുകമാത്രം ചെയ്താൽ നീങ്ങും, ഈ അപമൃത്യു.

കോകിലൻ:— ഇവിടെ അടുത്താണ്, കലാകരബന്ധക നെജമാൻ പാനകേളിയാടിപ്പോരുന്ന മദനോദ്യാനം.

പാരാവതൻ:— വഴി എങ്ങിനെ കാണും, നമ്മൾ?

കോകിലൻ:— വരുവിൻ; നമുക്കു തപ്പി നടക്കാം.

(എല്ലാവരും പതുക്കെപ്പതുക്കെ ചുററിനടക്കുന്നു. കൌണ്ഡിന്യൻ കോകിലന്റെമേൽ വീഴുന്നു.)

കോകിലൻ:— (ക്രോധത്തോടേ, കാൽകൊണ്ടു തട്ടി) ദുഷ്ട, നിധിയുണ്ടോ, ഇവിടെ? കോകിലനാണ് ഞാൻ; മാറിപ്പോയ്ക്കൊൾക!

കപടകേളി:— (വീഴൽ നടിച്ചിട്ട്) കുഞ്ഞേ, കോകിലക, എന്നെ പിടിയ്ക്കു, പിടിയ്ക്കു!

കോകിലൻ:— അമ്മ വീണുതന്നെ കിടന്നുകൊൾക: ആരാളാവും, അമ്മയെ പിടിച്ചുകേററാൻ? ആനയുടെ വീഴലാണ്, അമ്മയ്ക്കു വന്നുകൂടിയത്!

(കപടകേളി പണിപ്പെട്ടെഴുനേററ്, വീണ്ടും വീണ്ടും വീഴുന്നു.)

പാരാവതൻ:— (പരിഹാസത്തോടേ) ഇവിടെയ്ക്ക് അടിയ്ക്കടിയ്ക്കു കിട്ടട്ടേ നിധി!

കോകിലൻ:— (അതിവേദനയോടേ) അയ്യോ ആവൂ, അയ്യോ ആവൂ, ഇതേ ഒരു പശ്ചാത്താപമുള്ളു: ചാകുമ്പോൾ കലാകരബന്ധകസ്വാമിയുടെ തൃക്കാലൊന്നു തൊടാൻ കിട്ടിയില്ലല്ലോ!

കപടകേളി:— (നെഞ്ഞത്തടിച്ചു നിലവിളിച്ച്, ആകാശത്തു ലക്ഷ്യംവെച്ച്) മകളേ, മദനസുന്ദരി, നീ എവിടെയാ

ണ്, നീ എവിടെയാണ്? വിളി കേൾക്കുക: ഞാൻ ഇതാ, അനാഥയായി, നിൻെറ മുഖചന്ദ്രനെക്കാണാതെ മരിച്ചുപോകുന്നു!

(അനന്തരം സപരിവാരയായി സംഭ്രമംപൂണ്ട മദനസുന്ദരിയും കലാകരണ്ഡകനും പ്രവേശിക്കുന്നു.)

മദനസുന്ദരി:—അമ്മേ, ഇതെന്താണ്?

(കപടകേളി കഴുത്തിൽ കെട്ടിപ്പിടിച്ചു കരയുന്നു.)

കലാകരണ്ഡകൻ:—(നോക്കി, സംഭ്രമത്തോടെ അടുത്തു ചെന്നിട്ട്) ഭഗവൻ, ജ്ഞാനരാശേ, എന്താണിത്?

ജ്ഞാനരാശി:—(കൈകൊണ്ടറിഞ്ഞിട്ട്) ഉണ്ണി, കലാകരണ്ഡക, ദുർവിധിഹതനായ ഞാൻ എന്തു പറയേണ്ടു?

കോകിലപാരാവതന്മാർ:—(ക്രോധത്തോടെ) നാഥ, കലാകരണ്ഡക, കള്ളത്തരംകൊണ്ടു ലോകത്തെ മുഴുവൻ ചതിച്ച ഇയ്യാളുടെ അറുതി കണ്ടുകൊൾക!

കലാകരണ്ഡകൻ:—(സംഭ്രമത്തോടെ) ആഃ, ദുഷ്ടന്മാരേ, മതി, മതി, വഷളത്തം. (ജ്ഞാനരാശിയോടായി) ഭഗവൻ, അരുളിച്ചെയ്യുക: എന്താണിത്? തെയ്യാറുണ്ട്, ഇവിടത്തെ ഈ ദാസൻ!

ജ്ഞാനരാശി:—ഉണ്ണി, വെള്ളം കൊണ്ടുവരുവിച്ച് എല്ലാവരേയും കണ്ണുകഴുകിക്കുക.

കലാകരണ്ഡകൻ:—കുസുമികേ, മുദ്ഗരക, അടുത്തുതന്നെയുണ്ടല്ലോ, കുളം; വെള്ളം കൊണ്ടുവരിക.

ഇരുവരും:—സ്വാമിയുടെ കല്പനപോലെ. (പോയി, തിരിച്ചുവന്നിട്ട്) വെള്ളം കൊണ്ടുവന്നു.

കലാകരണ്ഡകൻ:—എല്ലാവരുടേയും കണ്ണു കഴുകിക്കുക.

(ഇരുവരും അപ്രകാരം ചെയ്യുന്നു.)

ജ്ഞാനരാശി:—(മുഖം കഴുകി, കണ്ണു മിഴിച്ചിട്ട്) ഉണ്ണി, കലാ

കരണ്ഡക, ഭാഗ്യംകൊണ്ടു ഭവാനെ കണ്ടെത്തി; ഭാഗ്യംകൊണ്ട് ആപത്തു നീങ്ങി!

കപടകേളി:—(ഹർഷത്തോടേ) ഭാഗ്യംകൊണ്ടു ഞാൻ നിന്റെ മുഖചന്ദ്രനെ കണ്ടെത്തി. (മദനസുന്ദരിയെ ചുംബിക്കുന്നു.)

കോകിലപാരാവതന്മാർ:—(കലാകരണ്ഡകന്റെ കാൽ പിടിച്ച്) ഭാഗ്യംകൊണ്ട്, ഞങ്ങളിരുവരും ചാകുന്നതിന്നു മുമ്പ് അങ്ങയെ കണ്ടെത്തി!

കലാകരണ്ഡകൻ:—ഉണ്ണികളേ, ഈ ജഗൽഗുരുവായ ഭഗവാനെ നമസ്കരിക്കുവിൻ.

(രണ്ടുപേരും നമസ്കരിക്കുന്നു.)

ജ്ഞാനരാശി:— നിങ്ങളെല്ലാവരും കലാകരണ്ഡകനോടൊന്നിച്ചു സുഖിച്ചിരിപ്പിൻ, സുഖിച്ചിരിപ്പിൻ! ഉണ്ണി, കലാകരണ്ഡക, ആക്ഷേമില്ല, ഇതിൽ കുററം: നിധി കണ്ടുപിടിപ്പാൻ ഉഴറിയ ഇവരിരുവൎക്കുംവേണ്ടി കൊണ്ടുവന്ന നേത്രാഞ്ജനം, അബദ്ധാലിത്തത്താൽ, തീവ്രമായ മറെറാന്നായിപ്പോയി!

കലാകരണ്ഡകൻ:—(വണക്കത്തോടേ) എന്തു പറയുന്നു? പ്രമാദത്താൽപ്പോലും, ജഗൽഗുരുവിന്ന് ആപത്തു പിണയാറില്ലല്ലോ!

ജ്ഞാനരാശി,—ഉണ്ണി, കലാകരണ്ഡക, ചൂതാടികളെ തോല്പിച്ചുവോ? ഭവാന്റെ മനോരഥങ്ങൾ നിറവേറിയോ?

കലാകരണ്ഡകൻ:—(ഹർഷവിനയങ്ങളോടേ) ഭഗവൻ, എന്തു പറയേണ്ടു? ഇവിടത്തെ കാരുണ്യം തുണയ്ക്കുള്ള എനിക്കു യാതൊന്നുമില്ല, ലോകത്തിൽ അസാദ്ധ്യം!

മുദ്ഗരകൻ:—(ഹർഷൗൽസുക്യങ്ങളോടേ) നാഥ, കലാകരണ്ഡക, ഇതാ, ഇവിടുത്തെ അമ്മയ്ക്കും, ഇതാ, ഇവിടുത്തെ ഗുരുവിന്നും, ഇതാ, ഇവിടുത്തെ പരിജനങ്ങൾക്കും ആപത്തൊഴിഞ്ഞിരിക്കുന്നു. അതിനാൽ വരിൻ! നാം മഹോത്സവം കൊണ്ടാടുക!

ജ്ഞാനരാശി:—ഉണ്ണി, കലാകരണ്ഡക, പറയൂ: വീണ്ടും എന്തൊരു പ്രിയമാണ്, ഞാൻ ഭവാനു ചെയ്തുതരേണ്ടത്?

കലാകരണ്ഡകൻ:—(ഹർഷവിനയങ്ങളോടേ)

ആ വെന്നിടാവതല്ലാക്കിതവരെ മുഴുവൻ
ചൂതിനാൽ വെന്നതില്ലേ?
ജീവന്നൊക്കുന്ന ചന്ദ്രാനന ദയിതയുമായ്-
ച്ചേരുമാറാക്കിയില്ലേ?
ആവൂ, ചെന്നെത്തിയില്ലേ കദനജലധിത-
ന്നപ്പുറത്തെൻറയാൾക്കാ-
രേ?—വം സംവൃത്തി തന്നിട്ടിനി മമ ഭഗവാ-
നെന്തു നല്കാൻ നിനപ്പൂ? ൧൩

എന്നാലും, ഇതിരിക്കട്ടെ: (ഭരതവാക്യം)

പാലിക്കൂ പാർത്ഥിവർ ധരിത്രിയെ വേണ്ടുവോളം;
ചേലിൽപ്പൊഴിക്കു മഴ, മോദമിയറ്റി മേഘം;
മാലെന്ന വാർത്തയറിയാതിഹ വാഴ്ക, വാഴ്ക,
കാലാന്തകസ്മരണപുണ്യമൊടും ജനങ്ങൾ! ൧൪

സമാപ്തം.

---

൧൩ കിതവർ=ചൂതുകളിക്കാർ. കദനജലധി=ആപത്സമുദ്രം. സംവൃത്തി=മികവ്, പൂർണ്ണകാമത്വം.

൧൪. ചേലിൽ—കൃഷിക്കുപയുക്തമാംവണ്ണം. കാലാ...പുണ്യം=പരമശിവധ്യാനത്താലുള്ള പുണ്യം.

സി. ഗോവിന്ദക്കുറുപ്പ്.